മലങ്കര ഓർത്തഡോക്സ് സുറിയാനി സഭയുടെ ഔദ്യോഗിക മുഖപത്രം

# മലങ്കരസഭ

മാസിക

മാർച്ച് 2002



പത്തനംതിട്ട കാതോലിക്കേറ്റ് കോളേജ് കനകജൂബിലി മെമ്മോറിയൽ ലൈബ്രറി കോംപ്ലക്സിൻെറ ഉദ്ഘാടനം മഹാരാഷ്ട്ര ഗവർണ്ണർ ഡോ. പി.സി. അലക്സാണ്ടർ നിർവഹിച്ചു. ഇടത്തുനിന്ന് ഡോ. അലക്സാണ്ടർ കാരക്കൽ, ഫ്രാൻസിസ് ജോർജ് എം.പി., ഫീലിപ്പോസ് മാർ യൗസേബിയോസ്, പ. കാതോലിക്കാ ബാവാ, ഡോ. പി.സി. അലക്സാണ്ടർ, ഡോ. സിറിയക് തോമസ് (വി.സി. എം.ജി. യൂണിവേഴ്സിറ്റി), കെ.കെ. നായർ എം.എൽ.എ., പ്രിൻസിപ്പൽ ഫാ.പ്രൊഫ. കെ.റ്റി. മാത്തുക്കുട്ടി.



ഈസ്റ്റർ ആശംസകൾ




പത്തനംതിട്ട കാതോലിക്കേറ്റ് കോളേജ്
കനകജൂബിലി മെമ്മോറിയൽ
ലൈബ്രറി സമുച്ചയം

# വായനക്കാരുടെ കത്തുകൾ

## പാത്രിയർക്കീസ് വിഭാഗത്തിന്റെ യഥാർത്ഥ ലക്ഷ്യം

ബഹു. അച്ചന്റെ മലങ്കരസഭ 2002 ജനുവരിയിലെ പത്രാധിപകുറിപ്പാണ് ഈ കത്ത് എഴുതുന്നതിന് പ്രേരകമായത്. പാത്രിയർക്കീസ് വിഭാഗം എന്ന പേരിൽ പ്രവർത്തിക്കുന്ന മലങ്കരസഭയിലെ വിഘടിത വിഭാഗത്തിന്റെ ഉദ്ദേശ്യലക്ഷ്യങ്ങൾ മനസ്സിലാക്കുന്നതിൽ നമ്മുടെ സഭാ നേതൃത്വം പരാജയപ്പെട്ടു എന്നത് ഒരു ദുഃഖസത്യമാണ്.

പാത്രിയർക്കീസ് വിഭാഗത്തിന്റെ ആധുനിക കാലത്തെ ചതികെണിയുടെ ആരംഭം, സഭാകേസ് വാദവേളയിൽ അഡ്വ. പരാശരൻ നടത്തിയ വാദമുഖങ്ങളാണ്. അവരുടെ വക്കീലിനെപ്പോലും അവർ തന്മയത്വമായി ചതിയിൽപ്പെടുത്തി. ബുദ്ധിമാനായ അദ്ദേഹം വക്കാലത്ത് ഉപേക്ഷിച്ച് രക്ഷപ്പെട്ടു. ഒരിക്കലും നടത്താൻ ആഗ്രഹിക്കാത്ത, സാധിക്കാത്തത് എന്നവർ ഉറച്ചു വിശ്വസിച്ച ഇലക്ഷൻ കെണി! ഒറിജിനൽ കേസുമായി ബന്ധമില്ലാത്ത ഒരു വാദമുഖം!

ഞങ്ങൾ ഇവിടെ 24 മണിക്കൂറും പാത്രിയർക്കീസ് വിഭാഗത്തിന്റെ മദ്ധ്യത്തിൽ ജീവിക്കുന്നവരാണ്. നിത്യവും ഇടപഴകുന്നവർ. നമ്മുടെ സഭാ നേതൃത്വം എത്രയോ വിട്ടുവീഴ്ചകൾ ചെയ്തു. എതിർഭാഗത്തു നിന്ന് ഒരു വിട്ടു വീഴ്ചയെങ്കിലും ഉണ്ടായതായി പറയാമോ. ഇങ്ങനെ ഏക പക്ഷീയമായ വിട്ടുവീഴ്ചകളും കീഴടങ്ങലുമാണെങ്കിൽ കാശ്മീർ മുതൽ അയോദ്ധ്യ മുതൽ പാലസ്തീൻ മുതൽ എത്രയോ വിഷയങ്ങൾ നിമിഷാർദ്ധം കൊണ്ട് പരിഹരിക്കാമായിരുന്നു. സഭയും രാഷ്ട്രീയവും രണ്ടു തന്നെ, സമ്മതിക്കുന്നു. പക്ഷെ നയതന്ത്ര കാര്യത്തിൽ ഉഭയകക്ഷി ചർച്ച കളിൽ എല്ലാം പൊതു സ്വഭാവം ഒന്നു തന്നെ. വ്യക്തി ജീവിതത്തിലും അന്താരാഷ്ട്ര ബന്ധങ്ങളിലും എല്ലാം അടിസ്ഥാന പരമായി ഒരു മാനേജ്മെന്റ് ശൈലിയേയുള്ളു.

ഇന്നത്തെ പാത്രിയർക്കീസ് വിഭാഗം പണ്ടത്തെക്കാൾ (ഒരു പരിധിവരെയെങ്കിലും)വ്യത്യസ്തമായി നിക്ഷിപ്തമായ ഭൗതിക താല്പര്യങ്ങൾ മാത്രമുള്ള ഒരു പ്രസ്ഥാനമാണ്. വിശ്വാസം അടിസ്ഥാന ഘടകമേ അല്ല. സ്ഥാപനങ്ങളും സ്വത്തുക്കളും ഇഷ്ടം പോലെ കൈകാര്യം ചെയ്യാൻ മതത്തിന്റെ പേരിൽ ഒത്തുകൂടിയ ഒരു കൂട്ടം നേതാക്കളുടെ ലിമിറ്റഡ് സ്ഥാപനം. അവർ പറയുന്നതെല്ലാം ദിവസം തോറും സമ്മതിച്ച് ലോകത്തിനു മുമ്പിൽ നാം പരിഹാസപാത്രമായാലും അവർ പുതിയ വാദമുഖങ്ങൾ നിരത്തി, അവരുടെ നിക്ഷിപ്ത താല്പര്യങ്ങൾ വിട്ട് പുറത്തുവരികയില്ല. ഈ കാര്യം മനസ്സിലാക്കാതെ പോയത് നമ്മുടെ ഭരണപരാജയമാണ്.

ഏതായാലും 1995ലെ "ഇലക്ഷൻ കെണി"യിൽ നാം വീണു പോയി. അതു പൂർത്തീകരിച്ചേ പറ്റൂ. സഭയെന്ന നിലയിൽ നമ്മുടെ വ്യവഹാരങ്ങൾ അവിടെ അവസാനിക്കുന്നു. അത് അച്ചൻ സൂചിപ്പിച്ച ദുരന്തത്തിന്റെ അന്ത്യമാണ്. പിന്നെ ശേഷിക്കുന്നത് ചില പള്ളികളുടെ തർക്ക പ്രശ്നമാണ്. തികച്ചും പ്രാദേശികമാണ്. അത് അതാതു പ്രദേശത്തെ ജനങ്ങളുടെ പ്രാദേശിക വിഷയമായി കണ്ട് അവിടത്തെ ഇടവക ജനങ്ങളെ വിശ്വാസത്തിൽ എടുത്ത് പ്രാദേശികമായി പരിഹരിക്കാവുന്നതേയുള്ളു. ആവശ്യമില്ലാത്ത അങ്കലാപ്പുകൾ ഈ വിഷയത്തിൽ ആവശ്യമില്ല.

*ഒരു വിശ്വാസി, മൂവാറ്റുപുഴ*

## അപ്പോക്രിഫാ

വിശ്വാസപാഠം എന്ന ലേഖനത്തിന്റെ മൂന്നാം പാരഗ്രാഫിൽ ഓർത്തഡോക്സ് സഭയുടെ ബൈബിൾ ഏത് എന്ന ഖണ്ഡികയിൽ എ.ഡി. 397-ലെ കാർത്തേജ് കൗൺസിലിലാണ് വിശുദ്ധ പുസ്തകങ്ങൾ ഏവയെന്ന് നിശ്ചയം ചെയ്തത്. ഇപ്പോഴുള്ള 66 പുസ്തകങ്ങൾ എല്ലാം തന്നെ ക്രിസ്തീയ സഭയുടെ അധികാരത്തിൽ നിശ്ചയിക്കപ്പെട്ടിട്ടുള്ളതാണ്എന്ന്എഴുതിയിരുന്നു. എന്നാൽ നമ്മുടെ 1987-ലെ വിശുദ്ധ വേദവായനക്കുറിപ്പിൽ ഏഴ് അനുബന്ധങ്ങൾ ചേർത്തിട്ടുണ്ട്. ഒന്നും നാലും അനുബന്ധങ്ങൾ ബാറാസീറായിൽ നിന്നും രണ്ടാമത്തെ അനുബന്ധം മക്കാബിയരുടെ രണ്ടാം പുസ്തകത്തിൽ നിന്നും 3ഉം 5ഉം 6ഉം ഏഴും മഹാജ്ഞാനത്തിൽ നിന്നും ആണ് ചേർത്തിരിക്കുന്നത്. ഈ പറയുന്ന മൂന്നു പുസ്തകങ്ങളും ബഹുമാനപ്പെട്ട അച്ചൻ പറഞ്ഞിരിക്കുന്ന 66 പുസ്തകങ്ങളിൽ എവിടെയാണ് എന്ന് ബഹുമാനപ്പെട്ട സഖറിയാ അച്ചൻ വ്യക്തമാക്കേണ്ടതാണ്. ഈ പുസ്തകങ്ങളെല്ലാംതന്നെ അപ്പോക്രിഫാ എന്ന ഗ്രന്ഥത്തിൽ നിന്ന് ചേർത്തിരിക്കുന്നതാണ്. അപ്പോക്രിഫാ പുസ്തകങ്ങൾ നമ്മുടെ സഭയും, ഈസ്റ്റേൺ ഓർത്തഡോക്സ് സഭകളും സ്വീകരിച്ചിട്ടുള്ളതാണ്. അതുകൊണ്ട് കാർത്തേജിൽ എ.ഡി. 397-ൽ നിശ്ചയിച്ചിട്ടുള്ള 66 പുസ്തകങ്ങൾ കൂടാതെ അപ്പോക്രിഫാ പുസ്തകങ്ങൾ കൂടെ ഓർത്തഡോക്സ് സഭ സ്വീകരിച്ചിട്ടുള്ളതാണ് എന്നുള്ള സത്യം മലങ്കരസഭ മാസിക വായനക്കാരുടെ അറിവിനായി ഒരു ശുദ്ധിപത്രം ഈ ലേഖനത്തിന് എഴുതിക്കാണുവാൻ ആഗ്രഹിക്കുന്നു.

*ചാണ്ടി കോശി, പുള്ളംവിളാലിൽ*

## പ. ഗീവർഗീസ് പ്രഥമൻബാവാ

ഡിസം. 2001 ലെ മലങ്കരസഭയിൽ പ. ഗീവർഗീസ് പ്രഥമൻ ബാവായുടെ ലഘു ജീവചരിത്രം അഭിനന്ദനം അർഹിക്കുന്നു. ഇതുപോലെ ഒരോ പരിശുദ്ധ പിതാക്കന്മാരുടെ ജീവചരിത്രം ഓരോ ലക്കത്തിലും ഉണ്ടായിരിക്കുന്നതു വളരെ ഉചിതമായിരിക്കും.

ഈ പ. ബാവായുടെ ചരിത്രം പഠിച്ചപ്പോൾ ഉണ്ടായ ചില ആശയ കുഴപ്പങ്ങൾ ചുവടെ ചേർക്കുന്നു; ദയവായി സംശയം ദൂരീകരിച്ചാലും.

1) ഇദ്ദേഹം ജനിച്ചതു 1876-ൽ തന്നെയോ? എങ്കിൽ അദ്ദേഹം 1886 ൽ 10-ാം വയസിൽ കശീശ്ശായും റമ്പാനുമായി. തന്നെയുമല്ല. 52-ാം വയസിൽ (1928) കാലം ചെയ്ത ഇദ്ദേഹത്തിന്റെ ഫോട്ടോ കണ്ടാൽ 70 കഴിഞ്ഞ ഒരു വൃദ്ധനാണെന്നേ തോന്നുകയുള്ളു. 52 വയസ്സ് വാർദ്ധക്യത്തിന്റെ തുടക്കം മാത്രമാണ്.

2) 1913 ൽ ഇദ്ദേഹം മെത്രാനായപ്പോൾ കല്ലാശ്ശേരിൽ ഗീവർഗീസ് മാർ ഗ്രീഗോറിയോസ് (1928-64 കാലത്തെ കുറിച്ചി വലിയ ബാവാ) സഹ കാർമ്മികനായിരുന്നു. ഇതു ശരിയെങ്കിൽ, പ്രഥമൻ ബാവായേക്കാൾ സീനിയർ മെത്രാപ്പോലീത്ത എന്ന നിലയിൽ ഗ്രീഗോറിയോസ് തിരുമേനി അല്ലായിരുന്നുവോ ആദ്യം കാതോലിക്ക ആകേണ്ടിയിരുന്നത്? (1873 ൽ ജനിച്ച കുറിച്ചി തിരുമേനി പ്രായത്തിലും സീനിയർ ആയിരുന്നു). സീനിയോറിറ്റി മറികടക്കാമെങ്കിലും, മലങ്കരസഭയുടെ ചരിത്രത്തിൽ ഏറ്റവും കൂടുതൽ കാലം (35) വർഷം ബാവാ ആകാനുള്ള ഭാഗ്യം സിദ്ധിച്ച കുറിച്ചി തിരുമേനിയുടെ സീനിയോറിറ്റി മറികടന്നു വെന്നതു അസ്വാഭാവികമായി തോന്നുന്നു.

*(ശാമുവൽ മാത്യു, കുടശ്ശനാട്)*

# മലങ്കരസഭ

ലക്കം 3, പുസ്തകം 58
മാർച്ച് 2002







## വരിസംഖ്യ

| ഇന്ത്യയിൽ | | |
|---|---|---|
| ഒറ്റ പ്രതി | : | 5 രൂപ |
| ഒരു വർഷം | : | 60 രൂപ |
| 5 വർഷം | : | 300 രൂപ |
| 10 വർഷം | : | 600 രൂപ |
| വിദേശത്തേക്ക് | | |
| ഒരു വർഷം | : | 600 രൂപ |

*Cover Design:* eQuations, Kottayam


# ഉൾത്തുടിപ്പുകൾ

CONTENTS




ദേവലോകം, കോട്ടയം - 686 038. ഫോൺ: 0481 - 573234
e-mail: malankara@sancharnet.in

# പുതിയ മാനേജിംഗ് കമ്മറ്റി: സാധ്യതകളും വെല്ലുവിളികളും

ഫാ. ഡോ. ജേക്കബ് കുര്യൻ

മലങ്കര അസോസ്യേഷൻ കൂടി പുതിയ മാനേജിംഗ് കമ്മറ്റി അംഗങ്ങളെ തെരഞ്ഞെടുക്കുവാൻ പോകയാണല്ലോ. ഇപ്പോഴത്തെ പ. കാതോലിക്കാബാവാ തിരുമേനി മലങ്കര മെത്രാപ്പോലീത്താതന്നെയാണെന്ന് സംശയമെന്യേ നിർണ്ണയിക്കുവാനുള്ള ദൗത്യവും ഈ അസോസ്യേഷനുണ്ട് (ഇതല്ലാതെ പിൻഗാമികളെ സംബന്ധിച്ചോ, സമുദായ കൂട്ടു ട്രസ്റ്റികളെ സംബന്ധിച്ചോ മെത്രാപ്പോലീത്തന്മാരെ സംബന്ധിച്ചോ ഉള്ള തെരഞ്ഞെടുപ്പു വിഷയങ്ങൾ ഈ അസോസ്യേഷനിൽ ഉൾപ്പെടാത്തതിനാൽ, അടുത്തു തന്നെ മറ്റൊരു അസോസ്യേഷൻ അനിവാര്യമാണെന്ന് ചൂണ്ടിക്കാട്ടുന്നവരുണ്ട്). ഏതായാലും അത്യുന്നത നീതിപീഠത്തിന്റെ നിരീക്ഷണത്തിൽ നടക്കുവാൻ പോകുന്ന മാനേജിംഗ് കമ്മറ്റി തെരഞ്ഞെടുപ്പ് അതിപ്രധാനമായിരിക്കും. ഒരു ആഗോള സഭയായിരിക്കുന്ന മലങ്കര ഓർത്തഡോക്സ് സഭയുടെ അസോസ്യേഷൻ ഒരു മഹാ സംഭവമായി മാറും. അവിടെ തെരഞ്ഞെടുക്കപ്പെടുന്ന മാനേജിംഗ് കമ്മിറ്റി അംഗങ്ങൾ  തങ്ങളുടെ ഉത്തരവാദിത്തങ്ങൾ നിറവേറ്റുവാൻ പ്രാപ്തരാകട്ടെ എന്ന് ആശംസിക്കുന്നു. തെരഞ്ഞെടുക്കപ്പെടുന്നവർ തങ്ങളുടെ ചുമതല സംബന്ധമായി സഭാഭരണഘടനയിലും, 1966 ൽ പാസാക്കി പ്രാബല്യത്തിൽ വരുത്തിയിട്ടുള്ള നടപടിച്ചട്ടങ്ങളിലും പറയുന്ന കാര്യങ്ങൾ നല്ലവണ്ണം പഠിച്ചിരിക്കണം എന്ന് അപേക്ഷിക്കുന്നു.

സഭാ ഭരണഘടനയിൽ 83 മുതൽ 87 വരെ വകുപ്പുകളും 126, 127 വകുപ്പുകളും ആണ് പ്രധാനമായും മാനേജിംഗ് കമ്മറ്റി അംഗങ്ങളെ സംബന്ധിച്ചുള്ളത്. സഭയുടെ ധന വിനിയോഗം, ബജറ്റ്, കണക്ക് മുതലായവ), വസ്തു ഇടപാടുകൾ, വിദ്യാഭ്യാസ പ്രവർത്തനങ്ങൾ, ഭരണഘടനാ ഭേദഗതിക്കായുള്ള റൂൾ കമ്മറ്റി നിയമനം, സബ് കമ്മറ്റി നിയമനങ്ങൾ മുതലായവയാണ് മാനേജിംഗ് കമ്മറ്റിയുടെ പ്രധാന ചുമതല. നടപടി ചട്ടങ്ങൾ അനുസരിച്ച് ഒരു സാധാരണ മാനേജിംഗ് കമ്മറ്റിക്ക് 21 ദിവസത്തെ നോട്ടീസുണ്ടായിരിക്കണം. ആകെയുള്ള അംഗങ്ങളിൽ ആറിലൊന്ന് ആണ് കോറം. ഏതെങ്കിലും മാനേജിംഗ് കമ്മറ്റി അംഗത്തിന് സഭാ ഭരണഘടനയുടെ അന്തഃസത്തയ്ക്ക് നിരക്കുന്ന വിഷയത്തെ സംബന്ധിച്ച് ശ്രദ്ധ ക്ഷണിച്ച് പ്രമേയം അവതരിപ്പിക്കാവുന്നതാണ്. പ്രസ്തുത പ്രമേയം, മാനേജിംഗ് കമ്മറ്റി കൂടുന്നതിന് പതിനഞ്ചു ദിവസം മുമ്പ് എങ്കിലും അസോസ്യേഷൻ സെക്രട്ടറിയുടെയടുക്കൽ രേഖയായി എത്തിയിരിക്കണം.

മേല്പറഞ്ഞ പ്രകാരം ബൃഹത്തായ ചുമതലകളുള്ള മാനേജിംഗ് കമ്മറ്റി യോഗങ്ങളിൽ പൊതുവെ കണ്ടു വരുന്നത് അത്ര അഭികാമ്യമല്ലാത്ത രീതികളാണെന്ന് പറയാതെ വയ്യ. ചോദ്യോത്തരസമയം കൃത്യമായും കാര്യക്ഷമമായും കൈകാര്യം ചെയ്യപ്പെടാത്തത്, സബ് കമ്മറ്റികൾ നിയമിക്കപ്പെട്ടാൽ അവയുടെ പ്രവർത്തനങ്ങൾ കാര്യക്ഷമമാക്കാത്തത്, പാസാക്കപ്പെടുന്ന പ്രമേയങ്ങളുടെ നിർവ്വഹണത്തെക്കുറിച്ച് പിന്നീടാരും (അവതരിപ്പിച്ചയാളു പോലും) അന്വേഷിക്കാത്തത് മുതലായവ സ്ഥിരം ദൃശ്യങ്ങളാണ്. എല്ലാറ്റിലും ഉപരിയായി, കാലാനുസൃതമായ ഭരണഘടനാഭേദഗതികളും നടപടിക്രമങ്ങളും ഉണ്ടാകുവാനുള്ള ഒരു സംവിധാനത്തിന്റെ അപര്യാപ്തത വളരെ വ്യക്തമാണ്. റൂൾ കമ്മറ്റിക്കും, സബ് കമ്മറ്റികൾക്കും എന്താണു ചെയ്യേണ്ടത്, എങ്ങനെയാണ് ചെയ്യേണ്ടത് എന്നിവയെക്കുറിച്ച് വ്യക്തത ഉണ്ടാകേണ്ടിയിരിക്കുന്നു. ഇക്കാര്യങ്ങൾക്ക് ഊന്നൽ നൽകുന്ന ഒരു "കാര്യക്ഷമതാ പഠിചിന്തനം" ആകട്ടെ പുതിയ മാനേജിംഗ് കമ്മറ്റിയുടെ ആദ്യ അജണ്ട.

മാനേജിംഗ് കമ്മറ്റിയുടെ നടപടി ചട്ടങ്ങളനുസരിച്ച്, ഭൂരിപക്ഷം അംഗങ്ങളും മനസുവച്ചാൽ സാധിക്കുന്ന ചില കാര്യങ്ങളുണ്ട്: (1) സമയം കൊല്ലുന്ന ചർച്ച അവസാനിപ്പിക്കുവാനുള്ള പ്രമേയം പാസാക്കുക (2) ചില വിഷയങ്ങൾ മറ്റൊരവസരത്തിലേക്ക് മാറ്റുന്ന പ്രമേയം പാസാക്കുക. (3) ചോദ്യോത്തരങ്ങൾ കാര്യമാത്ര പ്രസക്തമാക്കുവാനുള്ള നിർബന്ധം കാണിക്കുക. (4) ആവശ്യം വരുമ്പോൾ പെട്ടെന്ന് വോട്ടിട്ടു തീരുമാനിക്കാവുന്ന വോട്ടിങ്ങ് സംവിധാനം സ്ഥിരമായി സജ്ജീകരിക്കുക.

ഇതിനൊക്കെയെങ്കിലും തയാറാവുന്ന ഒരു കൂട്ടായ താല്പര്യം പുതിയ മാനേജിംഗ് കമ്മറ്റി അംഗങ്ങൾ കാണിക്കുമെന്നു പ്രതീക്ഷിക്കുന്നു. അവർക്ക്, സഭ ദൈവത്തിന്റെയാണെന്നും, ആ സഭയുടെ ആധ്യാത്മിക ദൗത്യമാണ് പ്രധാനമെന്നും, അതിനായിട്ടാണ് സഭയുടെ ധനവും വിദ്യാഭ്യാസവും ഒക്കെയെന്നും, അതിനു നേതൃത്വം വഹിക്കുന്നവർക്ക് ധാർമ്മികതയുടെയും പ്രാർത്ഥനാ ജീവിതത്തിന്റെയും ഉന്നത നിലവാരം പുലർത്തണമെന്നു നല്ല ബോധ്യമുണ്ടായിരിക്കുമെന്നും നമുക്കു പ്രത്യാശിക്കാം.


## പരസ്യനിരക്കുകൾ

| | | | |
|---|---|---|---|
| Back Page (Colour) | 10000 | Half page | 1750 |
| Back page (B/W) | 5000 | Quarter page | 1250 |
| Front Inside | 3750 | Minimum | 750 |
| Back Inside | 3500 | Favours Block | 300 |
| Full page | 3000 | (Stamp Size) | |

# അസോസിയേഷനിൽ നിന്നു വിട്ടു നിൽക്കുന്നത് ആത്മഹത്യാപരം

**ഫീലിപ്പോസ് മാർ യൗസേബിയോസ് മെത്രാപ്പോലീത്ത**

ചരിത്രപ്രധാനമായ മലങ്കര സുറിയാനി ക്രിസ്ത്യാനി അസോസിയേഷൻ മാർച്ച് 20-ാം തീയതി കൂടുകയാണ്. സഭ ദൈവത്തിന്റേതാണെന്നും സഭയെ നിയന്ത്രിക്കുന്നതും പരിപാലിക്കുന്നതും ദൈവമാണെന്നും ഈ അസോസിയേഷനിലൂടെ വെളിവാകുകയാണ്. ലോകത്തിന്റെ ശക്തികൾക്ക് താൽക്കാലികമായ തടസ്സങ്ങളും പരാജയങ്ങളും സഭയ്ക്ക് സമ്മാനിക്കാമെങ്കിലും ആത്യന്തികമായി ദൈവ പരിപാലനം സഭയ്ക്ക് എന്നും ഉണ്ടായിരിക്കും.

ഇതുവരെ നടന്നിട്ടുള്ള അസോസിയേഷനുകളെ അപേക്ഷിച്ച് ഈ വരുന്ന അസോസിയേഷൻ ചരിത്ര പ്രധാനമായിരിക്കും. സഭയുടെ ഇതഃപര്യന്തമുള്ള ചരിത്രത്തിന് ഉറപ്പും സ്ഥിരതയും ഈ അസോസിയേഷനിലൂടെ ഉണ്ടാവണം. ഇന്ത്യയുടെ പരമോന്നത നീതിപീഠം നേരിട്ട് ഇടപെട്ട് നടത്തുന്ന അസോസിയേഷന്റെ ഭാഗിയായ നടത്തിപ്പിന് വേണ്ടതെല്ലാം ചുമതലപ്പെട്ടവർ ചെയ്തു കഴിഞ്ഞു. എല്ലാവരുടെയും സഹകരണം പ്രതീക്ഷിക്കുന്നുവെങ്കിലും സാധിക്കുന്നില്ലായെന്നുള്ളത് വേദനാജനകമാണ്. അസോസിയേഷനിൽ നിന്നു വിട്ടു നിൽക്കുന്നത് ആത്മഹത്യാപരമായ അപരാധമാണ്. വികാര പരതയെക്കാൾ വിവേകപൂർണ്ണമായ തീരുമാനം എടുത്ത് അസോസിയേഷനിൽ സംബന്ധിക്കുന്നതാണ് ഭാവി തലമുറയോടു ചെയ്യാവുന്ന ഏറ്റവും വലിയ നന്മ.

ഇന്ത്യൻ സഭയെ സംബന്ധിച്ച് വരുന്ന അസോസിയേഷൻ നിർണ്ണായകമാണ്. ഇരുപത്തിയൊന്നാം നൂറ്റാണ്ടിലെ ഭാരത സഭ അതിന്റെ തനിമയും സ്വകീയതയും സ്വാംശീകരിച്ചുകൊണ്ട് ദീർഘവീക്ഷണത്തോടെ പ്രവർത്തിക്കുവാൻ എല്ലാവരുടെയും സഹകരണം അത്യാവശ്യമാണ്.

പൗരസ്ത്യ ഓർത്തഡോക്സ് കുടുംബത്തിന്റെ പാരമ്പര്യവും സ്വാതന്ത്ര്യവും ഉൾക്കൊണ്ടുകൊണ്ട് ആ കുടുംബത്തിലൊന്നായ ഇന്ത്യൻ സഭ മറ്റു സഭകളെ ആദരിച്ചും, അംഗീകരിച്ചും കൊണ്ട് സ്വതന്ത്രമായി മുന്നേറേണ്ടത് ഇന്നിന്റെ ആവശ്യമാണ്. അന്ത്യോഖ്യൻ സഭയുമായുള്ള ബന്ധം അംഗീകരിച്ചുകൊണ്ടും ആ വഴി ലഭിച്ച പൈതൃകം നന്ദിപൂർവ്വം സ്മരിച്ചുകൊണ്ടും ഇന്ത്യയിലെ സഭ സ്വതന്ത്രമായിത്തന്നെ മുന്നേറേണ്ടത് നിഷ്പക്ഷമായി ചിന്തിക്കുന്ന ഏവർക്കും മനസ്സിലാകുന്നതാണ്. 1965-ൽ എത്യോപ്യയിലെ ആഡീസ് അബാബയിൽ ഒത്തുചേർന്ന പൗരസ്ത്യ ഓർത്തഡോക്സ് സഭാ തലവൻമാരുടെ സമ്മേളനത്തിൽ ആദ്യമായി ചെയ്തത് ഇന്ത്യൻ സഭയുൾപ്പെടെയുള്ള അഞ്ചു സഭകളെ (അലക്സന്ത്രിയാ, അർമ്മേനിയ, അന്ത്യോഖ്യ, എത്യോപ്യ, ഇന്ത്യ) ആ കുടുംബത്തിലെ സ്വതന്ത്രഅംഗങ്ങളായി അംഗീകരിക്കുകയായിരുന്നു. അതിനുശേഷം ഉടലെടുത്ത ഓറിയന്റൽ ഓർത്തഡോക്സ് സ്റ്റാന്റിംഗ് കമ്മറ്റിയിലും തുടർന്നുള്ള W.C.C.സമ്മേളനങ്ങളിലും ഇന്ത്യൻ ഓർത്തഡോക്സ് സഭ സ്വതന്ത്രസഭയായി തന്നെ അംഗീകരിച്ചുകൊണ്ടാണ് പ്രവർത്തിക്കുന്നത്.

1934-ൽ ക്രോഡീകരിച്ച് (1958-ൽ പരസ്പര സ്വീകരണത്തിൽ ഒന്നായിത്തീർന്ന മലങ്കരസഭ) 1967-ൽ അമന്റ് ചെയ്ത ഭരണഘടന വിഭാവന ചെയ്തിരിക്കുന്ന അന്ത്യോഖ്യാ മലങ്കര ബന്ധം നിലനിർത്തിക്കൊണ്ടുതന്നെ മുന്നേറുവാനുള്ള സാധ്യതയാണ് ഇപ്പോൾ തെളിഞ്ഞിരിക്കുന്നത്. ഈ അവസരം പാഴാക്കാതെ മത്സരബുദ്ധി ഉപേക്ഷിച്ച് ഏവരും സഹകരിച്ച് പ്രവർത്തിക്കുക എന്നുള്ളതാണ് വിശ്വാസികളുടെ ധർമ്മം. അതിൽനിന്നു വ്യതിചലിച്ച് പ്രവർത്തിക്കുന്നത് അക്ഷന്തവ്യമായ കൃത്യവിലോപവും, ആത്മഹത്യാപരവുമാണ്.

കാലത്തിന്റെ വെല്ലുവിളികളും പ്രശ്നങ്ങളും കണക്കിലെടുത്ത് അർത്ഥവത്തായി പ്രതികരിക്കുന്നതിനും, സഭയുടെയും സമൂഹത്തിന്റെയും പുരോഗതിക്കാവശ്യമായ ക്രമീകരണങ്ങളും ഭരണസംവിധാനവും ദീർഘവീക്ഷണത്തോടെ രൂപപ്പെടുത്തി, സഭയുടെ കാവൽപ്പിതാവായ മാർത്തോമ്മാശ്ലീഹായുടെ ദൗത്യം ഏറ്റുവാങ്ങി ഭാരത സുവിശേഷീകരണത്തിനും, സാക്ഷ്യത്തിനും മുന്നേറുകയാണ് ഇനി കരണീയം.

ഇരുപതു നൂറ്റാണ്ടുകളിലായി വന്നു പോയ വീഴ്ചകളോ, മന്ദതയോ ഈ പുതിയ നൂറ്റാണ്ടിൽ സഭയെ ബാധിച്ചുകൂടാ. സജീവമായ സാക്ഷ്യത്തിലൂടെ ഇതര സഭകളെയും മതങ്ങളെയും കണക്കിലെടുത്തുകൊണ്ടു തന്നെ തോമ്മാശ്ലീഹായിലൂടെ ലഭിച്ച ദൗത്യനിർവ്വഹണത്തിന് സഭയെ ഒന്നായി സമർപ്പിക്കാം.

## പ. കാതോലിക്കാ ബാവായ്ക്ക് ബഹുമതി ബിരുദം

കോട്ടയം:- സെറാമ്പൂർ ദൈവശാസ്ത്ര യൂണിവേഴ്സിറ്റി പരിശുദ്ധ ബസേലിയോസ് മാർത്തോമ്മാ മാത്യൂസ് ദ്വിതീയൻ കാതോലിക്കാ ബാവായ്ക്കു ഡോക്ടറൽ ബഹുമതി നൽകി.

ഇന്ത്യയിലെയും ശ്രീലങ്കയിലെയും 42-ലധികം ദൈവശാസ്ത്ര കോളജുകൾ ഉൾപ്പെടുന്ന സെറാമ്പൂർ യൂണിവേഴ്സിറ്റിയുടെ വാർഷിക ബിരുദദാന ചടങ്ങ് മിസോറമിലെ, ഐസോൾ തിയോളജിക്കൽ കോളജിൽ നടന്നപ്പോഴാണു ബാവായ്ക്കു ബഹുമതി നൽകിയത്.

ബിരുദദാനചടങ്ങിൽ ബാവാ നേരിട്ടു പങ്കെടുത്തിരുന്നില്ല. കോട്ടയം പഴയ സെമിനാരിയിൽ അടുത്തുനടക്കുന്ന ചടങ്ങിൽ ബഹുമതി ബിരുദം ബാവായ്ക്കു നേരിട്ടു നൽകുമെന്നു സെറാമ്പൂർ കൗൺസിൽ മാസ്റ്റർ ഡോ. രാജരത്നം, സെനറ്റ് പ്രസിഡന്റ് ഡോ.ജെ. ജബ്ബിയു. ഗ്ലാഡ്സ്റ്റൺ, രജിസ്ട്രാർ ഡോ. സത്യരഞ്ജൻ എന്നിവർ അറിയിച്ചു.

# ഉത്തരവാദിത്വമുള്ള പൗരന്മാരെ സൃഷ്ടിക്കുന്നതിൽ പരാജയം – ഡോ. പി.സി. അലക്സാണ്ടർ

പത്തനംതിട്ട:- സത്യസന്ധരും, വിശ്വസ്തരും, ഉത്തരവാദിത്തമുള്ളവരുമായ പൗരന്മാരെ വാർത്തെടുക്കുന്നതിൽ സമകാലീന വിദ്യാഭ്യാസ സമ്പ്രദായം പരാജയമാണ്. ബിരുദതല പാഠ്യ പദ്ധതിയിൽ പൗരധർമ്മം മൂല്യബോധം എന്നീ വിഷയങ്ങൾ കൂടി ഉൾപ്പെടുത്തണമെന്നും മഹാരാഷ്ട്ര ഗവർണ്ണർ ഡോ. പി.സി. അലക്സാണ്ടർ ആവശ്യപ്പെട്ടു. കാതോലിക്കേറ്റ് കോളേജിന്റെ കനകജൂബിലിയോടനുബന്ധിച്ചു നിർമ്മിച്ച ലൈബ്രറി സമുച്ചയത്തിന്റെ ഉദ്ഘാടനം നിർവ്വഹിക്കുകയായിരുന്നു ഇദ്ദേഹം.



കനകജൂബിലി ലൈബ്രറി കോംപ്ലക്സ് ഉദ്ഘാടനം ഡോ. പി.സി. അലക്സാണ്ടർ നിർവ്വഹിക്കുന്നു. ഇടതുനിന്നും പ്രിൻസിപ്പൽ, പ്രൊ. ഫാ. കെ.റ്റി. മാത്തുക്കുട്ടി, ഡോ. അലക്സാണ്ടർ കാരയ്ക്കൽ, ഫ്രാൻസിസ് ജോർജ്ജ് എം.പി., മാനേജർ ഫീലിപ്പോസ് മാർ യൗസേബിയോസ്, പ. കാതോലിക്കാ ബാവാ, ഡോ. സിറിയക് തോമസ് (വൈസ് ചാൻസലർ എം.ജി. യൂണിവേഴ്സിറ്റി), കെ.കെ. നായർ എം.എൽ.എ., ജോൺ ഫീലിപ്പോസ്, അഭിലാഷ് വി. ജോൺ.

രാജ്യത്തെ ഉന്നത വിദ്യാഭ്യാസ രംഗത്ത് കാര്യമായ വളർച്ച ഉണ്ടായിട്ടില്ല. വിദ്യാഭ്യാസ സ്ഥാപനങ്ങളുടെയും അധ്യാപകരുടെയും വിദ്യാർത്ഥികളുടെയും എണ്ണം എടുത്താൽ അൻപതു വർഷം കൊണ്ട് വൻ വർദ്ധനയാണ് ഉണ്ടായിട്ടുള്ളത്. യോഗ്യതയുള്ളവരിൽ ആറു ശതമാനം പേർക്കു മാത്രമേ ഉന്നത വിദ്യാഭ്യാസത്തിനുള്ള അവസരം ലഭിക്കുന്നുള്ളു. ആഫ്രിക്ക അടക്കമുള്ള മറ്റു വികസ്വര രാജ്യങ്ങളിൽ ഇതു പത്തു ശതമാനവും യൂറോപ്പിൽ ഇരുപത്തിനാല് ശതമാനവും അമേരിക്കയിൽ അൻപതു ശതമാനവുമാണ്. ഉന്നതവിദ്യാഭ്യാസ രംഗത്ത് കാതലായ മാറ്റം വരണം. എഴുപത്തിയഞ്ചു ശതമാനം ജോലികളുടെയും അടിസ്ഥാന യോഗ്യത 12-ാം ക്ലാസ്സ് ആക്കണം അനൗദ്യോഗിക വിദ്യാഭ്യാസത്തിന് കൂടുതൽ പ്രാധാന്യം നൽകണം. കൂടുതൽ കോളേജുകൾക്ക് സ്വയം ഭരണാവകാശം നൽകിയാൽ യൂണിവേഴ്സിറ്റികളുടെ ജോലി ഭാരം കുറയ്ക്കാൻ കഴിയും. വിദൂര വിദ്യാഭ്യാസം പ്രോത്സാഹിപ്പിക്കണം. അത് ഉന്നത വിദ്യാഭ്യാസത്തിന് കൂടുതൽ അവസരം ഒരുക്കും. അവസരങ്ങൾ ലഭിക്കുന്നതിൽ വിദ്യാഭ്യാസ രംഗത്ത് നിലനിൽക്കുന്ന അസമത്വം ഇല്ലാതാക്കാനും ഇതുവഴി കഴിയുമെന്ന് അദ്ദേഹം പറഞ്ഞു.

യഥാർത്ഥ ജ്ഞാനമാണ് ഏറ്റവും മുഖ്യമായ ധനമെന്നും അറിവ് ജ്ഞാനത്തിന്റെ ഒരു ഭാഗം മാത്രമാണെന്നും ചടങ്ങിൽ അധ്യക്ഷത വഹിച്ച പ. കാതോലിക്കാ ബാവാ പറഞ്ഞു.

എം.ജി. യൂണിവേഴ്സിറ്റി വൈസ് ചാൻസലർ ഡോ. സിറിയക് തോമസ് ഇന്റർനെറ്റ് ലൈബ്രറിയുടെ ഉദ്ഘാടനം നിർവ്വഹിച്ചു. കോളേജിന്റെ ഗവേഷണ പ്രസിദ്ധീകരണമായ 'കാതോലിക്കേറ്റ് റിവ്യൂ' കോളേജ് മാനേജർ ഫീലിപ്പോസ് മാർ യൗസേബിയോസ് പ്രകാശനം ചെയ്തു. കണ്ണൂർ യൂണിവേഴ്സിറ്റി മുൻ വൈസ് ചാൻസലർ ഡോ. അലക്സാണ്ടർ കാരയ്ക്കൽ, ഫ്രാൻസിസ് ജോർജ്ജ് എം. പി., കെ.കെ. നായർ എം.എൽ.എ., കോളജ് പ്രിൻസിപ്പൽ ഫാ. കെ.റ്റി മാത്തുക്കുട്ടി, മുൻ പ്രിൻസിപ്പൽ പ്രൊഫ. എബ്രഹാം ജോർജ്ജ്, ജോൺ ഫീലിപ്പോസ്, അഭിലാഷ് വി. ജോൺ, വി.ഐ. ജോസഫ് എന്നിവർ പ്രസംഗിച്ചു.

## കാതോലിക്കേറ്റ് കോളജ്

1952-ൽ ബസേലിയോസ് ഗീവർഗീസ് ദ്വിതീയൻ സ്ഥാപിച്ചതാണ് പത്തനംതിട്ടയിലുള്ള സഭയുടെ ആദ്യത്തെ കോളജ്. സുവർണ്ണ ജൂബിലി ആഘോഷങ്ങളുടെ നിറപ്പകിട്ടിലാണ് കോളേജ് ഇപ്പോൾ. വിദ്യാഭ്യാസ സമ്മേളനങ്ങൾ, വകുപ്പുതല സെമിനാറുകൾ, ചലച്ചിത്രോത്സവം, ചിത്രപ്രദർശനം, ഇന്റർകോളജിയേറ്റ് മത്സരങ്ങൾ, എക്സിബിഷൻ തുടങ്ങി വിവിധ പരിപാടികൾ ജൂബിലിയോടനുബന്ധിച്ചുണ്ട്. സുവർണ്ണജൂബിലി ആഘോഷങ്ങളുടെ സ്മാരകമായി നിർമ്മിച്ച ഇന്റർനെറ്റ് സംവിധാനം ഉൾപ്പെടെ ആധുനിക സജ്ജീകരണങ്ങളുള്ള ഗോൾഡൻ ജൂബിലി ലൈബ്രറി കോംപ്ലക്സിന്റെ നിർമ്മാണ ഫണ്ടിലേക്ക് ഉദാരമായി സംഭാവനകൾ പ്രതീക്ഷിക്കുന്നതായി മാനേജർ അറിയിച്ചു.

ബിരുദകോഴ്സുകൾ:- B.A., B.Com, B.Sc.,

ബിരുദാനന്തര കോഴ്സുകൾ:- M.A., M.Sc., (English, Malayalam, Hindi, History, Mathematics, Physics (Electronics) Physics Material Science, Botony, Zoology, Polimer Chemistry, Analytical Chemistry,

**PhD. Course:-** Malayalam, Hindi, Zoology, Botony.

ഇതോടൊപ്പം തന്നെ ഇന്ദിരാഗാന്ധി നാഷണൽ ഓപ്പൺ യൂണിവേഴ്സിറ്റിയുടെ സെന്ററും, കാതോലിക്കേറ്റ് ഇൻസ്റ്റിറ്റ്യൂട്ട് ഓഫ് കംപ്യൂട്ടർ സ്റ്റഡീസും കോളജു ക്യാമ്പസിൽ പ്രവർത്തിക്കുന്നു്..

# സഹോദരങ്ങളേ, നമുക്ക് രമ്യപ്പെടാം

ഡോ. തോമസ് മാർ അത്താനാസ്യോസ് മെത്രാപ്പോലീത്ത

മലങ്കര സഭയുടെ ഐക്യം വെറുമൊരു സഭാകാര്യം മാത്രമല്ല. സമൂഹത്തിന്റെയും നാടിന്റെയും കാര്യം കൂടിയാണ്. ഒരു നൂറ്റാണ്ടു കാലമായി നിലനിന്നുവരുന്ന ഒരു പിളർപ്പ് നീതിപൂർവ്വമായി പരിഹരിക്കുന്നതിനുള്ള സാധ്യത തെളിഞ്ഞുവന്ന സമയത്ത് അതിനുള്ള മാർഗ്ഗദർശനവും സഹകരണവും മലങ്കരസഭാ നേതൃത്വത്തിൽ നിന്നു മാത്രമല്ല ഇവിടത്തെ സഹോദരീ സഭകളിൽ നിന്നും സാമൂഹ്യ-ഭരണ നേതൃത്വങ്ങളിൽ നിന്നും ഉണ്ടാകേണ്ടതാണ്. ഈ അനുകൂല സാഹചര്യം പരമാവധി പ്രയോജനപ്പെടുത്താൻ സഭാ നേതൃത്വത്തിൽ നിന്ന് തീവ്രവും തന്ത്രപരവും ധീരവുമായ നീക്കങ്ങളും നടക്കേണ്ടതുണ്ട്.

തീർച്ചയായും ഐക്യം മലങ്കരസഭയുടെ ആവശ്യമാണ്. വിശ്വാസത്തിലും ആരാധനയിലും പാരമ്പര്യത്തിലുമെല്ലാം ഏകത്വം പ്രകടിപ്പിക്കുന്ന സഭാംഗങ്ങൾ കക്ഷി തിരിഞ്ഞ് പരസ്പരം കലഹിക്കുന്നത് സഭയെ സംബന്ധിച്ചിടത്തോളം തികഞ്ഞ വൈരുദ്ധ്യമാണ്. സഭയുടെ മൗലീക ലക്ഷണവും സ്വഭാവവുമാണ് ഏകത്വം എന്നത്. താനും തന്റെ പിതാവും ഒന്നായിരിക്കുന്നതുപോലെ തന്റെ സഭയും ഏകമായിരിക്കണമെന്ന് യേശു അഭിലഷിക്കുന്നു. പ്രപഞ്ചത്തിന്റെ തന്നെ ഐക്യമാണ് ലോകത്തിന്റെ വീണ്ടെടുപ്പെന്നും അതിനുള്ള വിളിയാണ് സഭയ്ക്കുള്ളതെന്നും ക്രൈസ്തവ വേദശാസ്ത്രം പഠിപ്പിക്കുമ്പോൾ സഭ ഭിന്നിച്ച് തമ്മിലടിക്കുന്നത് അതിന്റെ അടിസ്ഥാന സ്വഭാവത്തോടും നിയോഗത്തോടുമുള്ള പ്രതിസാക്ഷ്യമാണ്. അധികാരത്തിനും സ്ഥാനമാനങ്ങൾക്കും വേണ്ടി കലഹിക്കുന്ന സഭയുടെ പ്രസക്തി നഷ്ടപ്പെട്ടിരിക്കുന്നു.

സഭയിലെ വഴക്ക് ഒരു പ്രതിസാക്ഷ്യമാണെന്ന് പറഞ്ഞല്ലോ. ക്രിസ്തുവിലൂടെയുള്ള വീണ്ടെടുപ്പ് മാനവ സാഹോദര്യത്തിലും നീതിയിലും ഐക്യത്തിലുമാണെന്ന് പ്രഘോഷിക്കുന്ന സഭ വിഭജനത്തിനും, കലാപത്തിനും ബല പ്രയോഗത്തിനും വരെ ആഹ്വാനം ചെയ്യുന്ന സാഹചര്യത്തിൽ സഭയുടെ വിശ്വാസ്യതയും അത് ഉദ്ഘോഷിക്കുന്ന സുവിശേഷത്തിന്റെ സത്യതയുമാണ് ചോദ്യം ചെയ്യപ്പെട്ടിരിക്കുന്നത്. ക്രിസ്തീയ സാക്ഷ്യം നിർവ്വഹിക്കേണ്ടവർ വിരുദ്ധ സാക്ഷ്യം അവതരിപ്പിച്ച് അപഹാസ്യരാവുകയാണ് സഭയിലെ ആഭ്യന്തര കലഹം വഴി.

ഐക്യം സഭയുടെ വിശ്വാസപമായ അനിവാര്യതമാത്രമല്ല. അതിന്റെ ദൗത്യ നിർവ്വഹണത്തിന്റെ അവശ്യ പശ്ചാത്തലം കൂടിയാണ്. മലങ്കര സഭയുടെ ആദ്ധ്യാത്മിക-ബൗദ്ധിക-സാമ്പത്തിക-ജീവകാരുണ്യ മേഖലകൾ ഇന്ന് മുരടിച്ചിരിക്കുകയാണ്. സഭയുടെ വിഭവശേഷിയുടെ വലിയ പങ്കും വ്യവഹാരത്തിനും വിഭാഗീയത നിലനിർത്തുന്നതിനും വേണ്ടി മാറ്റിവയ്ക്കേണ്ടി വരുന്നു. ഏറെ സാമ്പത്തിക, ബൗദ്ധിക ശേഷിയും കരുത്തുമുള്ള സഭയ്ക്ക് കൂട്ടായി ഒന്നും ചെയ്യുവാൻ ഇന്നു കഴിയുന്നില്ല. സഭയുടെ ദൗത്യ നിർവ്വഹണത്തിനും സമൂഹ വികസനത്തിനും പൊതുക്ഷേമത്തിനുമായി വിനിയോഗിക്കപ്പെടുത്താനാകാതെ, വിദ്യാഭ്യാസ-ആതുര സേവന മേഖലകൾ പോലും കച്ചവടവല്ക്കരിച്ച് ജനത്തെ കൊള്ള ചെയ്ത് പണമുണ്ടാക്കി ധൂർത്തടിക്കുന്നു. ആദ്ധ്യാത്മീകതയും മത ജീവിതവും വെറും ആചാരാനുഷ്ഠാനങ്ങളായി പരിമിതപ്പെടുന്നു. അതായത് മലങ്കരസഭയുടെ ഉത്തരവാദിത്വങ്ങൾക്കും സാധ്യതകൾക്കും അനൈക്യം വിഘാതമാകുന്നു; തടയിക്കുന്നു. സഭയുടെ അടിസ്ഥാന നിയോഗത്തോടുള്ള പ്രതിബദ്ധതയോ സമൂഹത്തോടുള്ള കടപ്പാടോ, ദുർബല വിഭാഗങ്ങളുടെ ശക്തീകരണമോ, നീതിക്കു വേണ്ടിയുള്ള പോരാട്ടമോ സഭയുടെ കർമ്മ പദ്ധതികളിലോ പരിപാടികളിലോ സ്ഥാനം പിടിക്കാതെ പോകുന്നു. സഭ അതിന്റെ ആഭ്യന്തര പ്രശ്നങ്ങളുടെ ഊരാക്കുടുക്കുകളിൽ പെട്ട് ശ്വാസം മുട്ടുമ്പോൾ "ഈ സഭ എന്തിന്?" എന്ന അടിസ്ഥാന ചോദ്യം ഉയരുന്നു. കാലിക പ്രശ്നങ്ങളിൽ നിന്ന് ഒഴിഞ്ഞുമാറി, മനുഷ്യന്റെ ആവശ്യങ്ങൾ മനസ്സിലാക്കാതെ, സഭാ സാഹചര്യങ്ങൾ വിഭാഗീയ-സ്വാർത്ഥ താത്പര്യങ്ങൾക്ക് മാത്രം അനുകൂലമാക്കുമ്പോൾ സഭ അതിന്റെ ദൗത്യത്തിൽ നിന്നും സ്വഭാവത്തിൽ നിന്നും മാത്രമല്ല സമൂഹത്തിൽ നിന്നും സ്വന്തം അംഗങ്ങളിൽ നിന്നുപോലുമാണ് അന്യപ്പെടുന്നത്.

മാത്രമല്ല, ഈ നാട്ടിൽ തൃപ്തികരമായി പ്രവർത്തിച്ചുവരുന്ന ഇതര ക്രിസ്തീയ വിഭാഗങ്ങൾക്കു തന്നെ ഇതൊരു നാണക്കേടും പേരു ദോഷവുമാണ് വരുത്തിവച്ചിരിക്കുന്നത്. സഭാ വഴക്ക് മറ്റു സഭകൾക്കിടയിൽ മലങ്കര സഭയെപ്പറ്റി അവജ്ഞയും സഹതാപവുമാണ് സൃഷ്ടിച്ചിട്ടുള്ളതെന്ന് അവരുമായി ബന്ധപ്പെട്ടു പ്രവർത്തിക്കുന്നവർക്കെല്ലാം അറിയാം. ഈ സഹോദരീ സഭകളെപ്രതിയെങ്കിലും ഐക്യത്തിന്റെ അനിവാര്യതയെപ്പറ്റി ചിന്തിക്കാൻ നമ്മിൽ അധികം പേർക്കും സാധിക്കുന്നില്ല എന്നതാണ് ദുഃഖകരം. ഈ സാഹചര്യം സംബന്ധിച്ച് പല സഭാ നേതാക്കന്മാർക്കും ആത്മ നിന്ദയോ കുറ്റബോധമോ ഉണ്ടാകുന്നില്ല. സഹോദരീ സഭകൾക്കുപോലും നാണക്കേടുണ്ടാക്കി നമ്മോട് അവജ്ഞയും അതൃപ്തിയും സൃഷ്ടിച്ചിരിക്കുന്നു എന്ന വസ്തുതയെങ്കിലും സഭൈക്യത്തിന് പ്രേരകമായെങ്കിൽ എന്നാശിച്ചു പോവുകയാണ്!

***<u>സഭയുടെ അടിസ്ഥാന നിയോഗത്തോടുള്ള പ്രതിബദ്ധതയോ സമൂഹത്തോടുള്ള കടപ്പാടോ, ദുർബല വിഭാഗങ്ങളുടെ ശക്തീകരണമോ, നീതിക്കു വേണ്ടിയുള്ള പോരാട്ടമോ സഭയുടെ കർമ്മ പദ്ധതികളിലോ പരിപാടികളിലോ സ്ഥാനം പിടിക്കാതെ പോകുന്നു. സഭ അതിന്റെ ആഭ്യന്തര പ്രശ്നങ്ങളുടെ ഊരാക്കുടുക്കുകളിൽ പെട്ട് ശ്വാസം മുട്ടുമ്പോൾ ഈ സഭ എന്തിന്? എന്ന അടിസ്ഥാന ചോദ്യം ഉയരുന്നു.</u>***

കോടതിവിധി നടപ്പാക്കണം എന്ന് ആവർത്തിച്ചു പ്രഖ്യാപിച്ചുകൊണ്ടിരിക്കുന്നത് ഇവിടത്തെ പാത്രിയർക്കീസ് കക്ഷിയെന്ന് വിശേഷിപ്പിക്കുന്ന 'ദീവന്നാസ്യോസ് പക്ഷ' മാണ്. വിധി നടത്തിപ്പിന് ഹർജി നൽകി അവർ നേടിയതാണ് ഇപ്പോഴത്തെ വിധി. മാർ ദീവന്നാസ്യോസിന്റെ അഭിഭാഷകൻ സ്വന്തം കക്ഷിക്കാരുമായി ആലോചിച്ച് ഈ വിധി അംഗീകരിച്ച് സമ്മതം എഴുതി സമർപ്പിച്ചതാണ്. നിരീക്ഷകനെ നിയമിച്ചിരിക്കുന്നതിനും മറ്റുമായി വരുന്ന ചെലവിൽ തന്റെ കക്ഷിയുടെ വിഹിതം (50,000 ക.) ദീവന്നാസ്യോസ് പക്ഷം യഥാ സമയം കോടതിയിൽ കെട്ടിവെയ്ക്കുകയുമുണ്ടായി. കോടതിവിധിയെ സ്വാഗതം ചെയ്യാൻ വൈകിയുമില്ല. ഇതിനെല്ലാം ശേഷം ഇന്നിപ്പോൾ അദ്ദേഹം പറയുന്നു. 'ഇത് വിശ്വാസത്തിന്റെ കാര്യമാണ്; കോടതി തീരുമാനിക്കേണ്ടതല്ല' എന്ന്, മാത്രവുമല്ല ഈ വിധി നടപ്പിലാക്കാൻ ശ്രമിച്ചാൽ തന്റെ കക്ഷി അതിനെ ബലം പ്രയോഗിച്ചുപോലും ചെറുക്കും. അതിനായി താൻ സജ്ജമാക്കി നിറുത്തിയിട്ടുള്ള ചാവേർപടയെ രംഗത്തിറക്കുമെന്ന് പ്രഖ്യാപനവും. ഇവിടെ വെളിപ്പെടുത്തുന്നത് അദ്ദേഹത്തിന്റെ തട്ടിപ്പും സത്യ സന്ധതയില്ലായ്മയുമല്ലാതെ മറ്റെന്താണ്?

ജനാധിപത്യവ്യവസ്ഥയും നിയമവാഴ്ചയും നിലനിൽക്കുന്ന ഈ രാജ്യത്ത് പരമോന്നത കോടതിയിൽ നിന്നുണ്ടായ തീർപ്പിനെ പരസ്യമായി ധിക്കരിക്കുകയാണ് മാർ ദീവന്നാസ്യോസ്. ഈ പ്രവണതയും നിലപാടും ഒരു സഭയ്ക്കും ജനാധിപത്യ വിശ്വാസിക്കും ഉൾക്കൊള്ളാനാവില്ല. ജനാധിപത്യത്തിനും നീതിപീഠത്തിനും എതിരായി അദ്ദേഹം സ്വീകരിച്ചിരിക്കുന്ന സമീപനത്തിന് അടിസ്ഥാനം വിവരത്തിന്റെയും വിദ്യാഭ്യാസത്തിന്റെയും കുറവെങ്കിൽതന്നെ അത് ഉയർത്തിയിരിക്കുന്ന ഭീഷണി വലുതാണ്. മാത്രമല്ല, കോടതിവിധി ധിക്കരിച്ച് ബലപ്രയോഗത്തിനുള്ള സന്നാഹം ഈ നാട്ടിലെ നിയമ വ്യവസ്ഥയോടും ജനാധിപത്യ പാരമ്പര്യങ്ങളോടും മൂല്യങ്ങളോടുമുള്ള തുറന്ന വെല്ലുവിളിയായി ജനം കണക്കിലെടുക്കേണ്ടതാണ്.

ഈ വിധിനടത്തിപ്പ് ഏകപക്ഷീയമായ നടപടിയാണ് എന്ന ദീവന്നാസ്യോസ് പക്ഷത്തിന്റെ ആക്ഷേപം നീതീകരണമില്ലാത്തതും അടിസ്ഥാനരഹിതവുമാണ്. കാരണം ഈ വിധി നടത്തിപ്പ് പ്രക്രിയയും അതിനായി നിയോഗിക്കപ്പെട്ട മുൻ ജസ്റ്റീസ് മളിമഠിന്റെ നിയമനവും കാതോലിക്കാ മലങ്കര അസ്സോസിയേഷൻ വിളിച്ചു കൂട്ടണമെന്ന കാര്യവും ഇരുകൂട്ടരും അംഗീകരിച്ചതാണ്. അതിനുശേഷം തന്റെ കക്ഷിയിൽപെട്ടവർ യോഗത്തിൽ പങ്കെടുക്കരുതെന്ന് നിരോധിക്കുകയും നിരീക്ഷകൻ ആക്ഷേപരഹിതമായി അസോസിയേഷൻ വിളിച്ചു കൂട്ടുന്നതിനുള്ള നടപടികൾ സ്വീകരിക്കുവാൻ വേണ്ടി വിളിച്ചു കൂട്ടിയ ആലോചനായോഗം നിർലജ്ജം ബഹിഷ്ക്കരിക്കുകും ചെയ്തിട്ട് യോഗതീരുമാനം ഏകപക്ഷീയമാണ് എന്ന് ആരോപിക്കുന്നതിൽ സത്യമോ ആത്മാർത്ഥതയോ ഉണ്ടോ?

മലങ്കര അസോസിയേഷൻ ചേരുന്നതിലുള്ള എതിർപ്പ് വിശ്വാസവിഷയമാക്കി ത്തീർക്കാനുള്ള ശ്രമമാണ് നടക്കുന്നത്. പ. അന്ത്യോഖ്യാപാത്രിയർക്കീസിന്റെ ആദ്ധ്യാത്മീക മേലദ്ധ്യക്ഷ സ്ഥാനവും പാത്രിയർക്കേറ്റുമായുള്ള ബന്ധവും നിഷേധിക്കപ്പെട്ട സാഹചര്യത്തിലായിരുന്നെങ്കിൽ ഇക്കൂട്ടർ പറയുന്നതിൽ കഴമ്പുണ്ട് എന്ന് കരുതാമായിരുന്നു. എന്നാൽ ഇന്ന് സാഹചര്യം അതല്ല. പരി. പാത്രിയർക്കീസ് ബാവായുടെ ആത്മീയ മേലദ്ധ്യക്ഷസ്ഥാനം കോടതി അംഗീകരിക്കുകയും പ. കാതോലിക്കാബാവ സഭയ്ക്കുവേണ്ടി കോടതി വിധിയും സഭാഭരണഘടനയും പ്രകാരമുള്ള എല്ലാ പദവികളും പരി. പാത്രിയർക്കീസ് ബാവയ്ക്ക് നൽകുമെന്നും, അന്ത്യോഖ്യാ മലങ്കര ബന്ധം നിലനിർത്തുമെന്നും രേഖാമൂലം എഴുതിക്കൊടുക്കുകയും ചെയ്തിട്ടും വിശ്വാസകാര്യം ഉന്നയിച്ച് എതിർക്കുന്നതിലെ തട്ടിപ്പ് വ്യക്തമാണ്.

എന്നാൽ പരി. പാത്രിയിർക്കീസ് ബാവായുടെ സ്ഥാനം ഉറപ്പിച്ചു തന്നിട്ടുള്ള സുപ്രീംകോടതി വിധിയുടെ നടത്തിപ്പിന് തുരങ്കം വയ്ക്കുകയും അതിനെതിരേ ജനരോഷം ഉയർത്തുകയും ചെയ്യുന്നവരാണ് യഥാർത്ഥത്തിൽ വിശ്വാസകാര്യത്തിൽ വിധിയിലൂടെ പാത്രിയർക്കീസ് പക്ഷത്തിനുണ്ടായ നേട്ടം നിസ്സഹകരണം കൊണ്ടും കോടതിവിധി ധിക്കരിക്കുന്നതു വഴിയും നഷ്ടപ്പെടുത്തുന്നതെന്ന് സഭാംഗങ്ങൾ ഇനിയും മനസ്സിലാക്കിയിട്ടില്ല. മലങ്കര സഭയ്ക്ക് ആകമാനം അന്ത്യോഖ്യാ പാത്രിയർക്കേറ്റിന്റെ സ്ഥാനം ഉറപ്പിച്ചുകൊണ്ടുള്ള കോടതിവിധി ലംഘിക്കാനാണ് മാർ ദീവന്നാസ്യോസ് പ്രചാരണം നടത്തുന്നത്. അതാണ് അദ്ദേഹത്തിന്റെ വിശ്വാസ സംരക്ഷണ മാതൃക! കോടതി വിധിപ്രകാരം അന്ത്യോഖ്യാ പാത്രിയർക്കീസിനു കൈവന്ന നേട്ടത്തെ നിഷേധിക്കുന്നതാണോ വിശ്വാസ സംരക്ഷണത്തിന്റെ പുതിയ പരിവേഷം? ഈ വഴിക്കാണോ പാത്രിയർക്കീസിന്റെ അധികാരം ഇവിടെ നില നിർത്തുന്നത്? പാത്രിയർക്കീസിന്റെ അധികാര സംരക്ഷണമൊന്നുമല്ല ഇതിന്റെയൊക്കെ ലക്ഷ്യം. ജനങ്ങളുടെ അന്ത്യോഖ്യാ ഭക്തി മുതലെടുത്തുകൊണ്ട് മാർ ദീവന്നാസ്യോസിന്റെ തന്നിഷ്ടം നടപ്പിലാക്കുന്നതിനുള്ള കരുനീക്കങ്ങളാണ് ഇതെല്ലാം.

ഭൂരിപക്ഷം മാർ ദീവന്നാസ്യോസിനെങ്കിൽ എന്തിനദ്ദേഹം തെരഞ്ഞെടുപ്പിനെ ഭയപ്പെടണം? അസോസിയേഷൻ തെരഞ്ഞെടുപ്പിനും യോഗനടത്തിപ്പിനും നിരീക്ഷകനായി നിയമിതനായിരിക്കുന്ന മി. മളീമഠ് ഹൈക്കോടതി ചീഫ് ജസ്റ്റിസായിരുന്ന വ്യക്തിയാണ്. നീതി നിഷ്ഠവും സുതാര്യവുമായ നടപടികളെ തെരഞ്ഞെടുപ്പു സംബന്ധിച്ച് ഉണ്ടാവുകയുള്ളു എന്നുറപ്പാണ്. ഇതിനോട് സഹകരിക്കാത്തവർക്ക് നീതിയെപ്പറ്റി പറയുവാൻ എന്തവകാശം? ഇത് മാർ ദീവന്നാസ്യോസിന്റെ കക്ഷിയുടെ ഭൂരിപക്ഷം തെളിയിക്കുന്നതിനുള്ള അവസരമായി പരിഗണിച്ച് അസോസിയേഷൻ നടത്തിപ്പിൽ സഹകരിക്കുകയല്ലേ വേണ്ടത്?

മാത്രമല്ല, ഭൂരിപക്ഷമെന്നത് നിയമാനുസൃതം ചേരുന്നവരാൽ തെളിയിക്കപ്പെടുന്ന ഭൂരിപക്ഷമാണ്. അതായത് ഭൂരിപക്ഷം നിർദ്ദിഷ്ടവേദിയിൽ തെളിയിക്കപ്പെടണമെന്നു സാരം. മലങ്കര സഭയിൽ അതിനുള്ള വേദി സഭാപ്രതിനിധി സഭയായ മലങ്കര അസോസിയേഷനാണ്. അതിൽ പങ്കെടുക്കാതെ പുറത്തുനിന്നുകൊണ്ട് ഭൂരിപക്ഷം തെളിയിക്കാനാകുമോ? ചില ഇടവകകളിലും ഭദ്രാസനങ്ങളിലും അംഗസംഖ്യ കൂടുതൽ ഉണ്ടായിരുന്നാൽപോലും അതിന് നിയമനം ദൃഷ്ട്യാ സാധുതയില്ല. കോടതിവിധി അംഗീകരിച്ച് സഭയ്ക്കുള്ളിൽ ആയാൽ മാത്രമേ ഭൂരിപക്ഷം അംഗീകരിക്കപ്പെടുകയുള്ളു. അതുകൊണ്ട് കോടതിവിധി അംഗീകരിക്കുന്നവരിൽ ഭൂരിപക്ഷത്തിനാണ് ഭരണഗാര്യങ്ങളിൽ നിയന്ത്രണശേഷി. നിയമനം സംബന്ധിച്ച ആദ്യപാഠം മാത്രമാണിത്. അതുകൊണ്ട് ഏതെങ്കിലും പള്ളിയിൽ മാർ ദീവന്നാസ്യോസിന്റെ അനുയായികൾക്ക് ഭൂരിപക്ഷ

മുണ്ടെങ്കിൽത്തന്നെ നിയമാനുസരണം അവർ തെരഞ്ഞെടുപ്പുകളിൽ പങ്കുകൊണ്ടില്ലെങ്കിൽ അവർ ഭരണത്തിനു പുറത്താകും. ഈ കാര്യങ്ങളൊക്കെ പഠിച്ചിട്ടില്ലെങ്കിൽ അന്വേഷിക്കാനുള്ള വിവേകം കാണിക്കണം.

സുപ്രീംകോടതി വിധി ലംഘിച്ചു കൊണ്ട് കേരള സർക്കാർ തങ്ങളെ പിന്തുണയ്ക്കുമെന്ന് വ്യാപകമായി പ്രചാരണം ആരംഭിച്ചിട്ടുണ്ട്. ഇത് വീണ്ടും ജനത്തെ തെറ്റിദ്ധരിപ്പിക്കുന്നതിനുള്ള ഒരു ആസൂത്രിത അടവാണ്. കേരളത്തിലെ യു.ഡി.എഫ്. സർക്കാർ അത് സംബന്ധമായ അതിന്റെ നിലപാട് ഇതിനകം വ്യക്തമാക്കിയിട്ടുണ്ട്; വിധിയില്ലെങ്കിൽ തത്സ്ഥിതി; കോടതി വിധിയുണ്ടെങ്കിൽ അതു നടപ്പാക്കൽ സുപ്രീം കോടതി വിധി ലംഘിച്ച് ഒരു ജനാധിപത്യ സർക്കാർ ആരേയും സഹായിക്കുമെന്ന് കരുതേണ്ടതില്ല

**മാർ ദീവന്നാസ്യോസിന്റെ സഭാ ദ്രോഹ നടപടികൾ:**

1) പ. പാത്രിയർക്കീസ് ബാവായുടെ 1995 ആഗസ്റ്റ് 1-ലെ 175-ാം നമ്പർ കൽപനയിൽ പ്രകടമാക്കിയിരിക്കുന്ന സഭാ സമാധാന വാഞ്ഛയ്ക്ക് തുരങ്കം വച്ച് അത് വിഫലമാക്കി.

2) പ. പാത്രിയർക്കീസ് ബാവായ്ക്ക് കോടതിവിധി പ്രകാരം ലഭിക്കേണ്ട അംഗീകാരം, പള്ളികളുടെ സംഖ്യാബലം അനുസരിച്ച് സമിതികളിൽ പ്രാതിനിധ്യം. 1971 നു ശേഷമുള്ള തെരഞ്ഞെടുപ്പുകൾ ആപേക്ഷികമാക്കൽ തുടങ്ങി കോടതി വിധിയിലൂടെ പാത്രിയർക്കീസ് പക്ഷം നേടിയെടുത്ത കാര്യങ്ങൾ നിഷേധാത്മക സമീപനം മൂലം അവർക്ക് നഷ്ടമാകുന്നു.

3) കോടതിവിധിക്കെതിരേ നീങ്ങിയാൽ പള്ളികൾ നഷ്ടപ്പെടുമെന്ന് ഉറപ്പായിട്ടും ജനങ്ങളെ ഇടവകയിൽ അവർക്കുള്ള അവകാശം നഷ്ടപ്പെടുത്തി സ്വയം പുറത്താകാൻ കെണിയൊരുക്കുന്നു. അങ്ങനെ അനുയായികളെ കിട്ടാൻ ജനങ്ങളെ വഞ്ചിക്കുന്നു.

4) കോടതിവിധിക്കെതിരേ തന്റെ പക്ഷത്തു നിൽക്കുന്നവരുടെ ഇടവകയിലെ അവകാശങ്ങൾ സംരക്ഷിക്കാൻ സർക്കാർ സഹായിക്കുമെന്ന് വ്യാജപ്രസ്താവന നടത്തി ജനങ്ങളെ വഴി തെറ്റിക്കുന്നു.

5) വിശ്വാസത്തിന്റെ പേരിൽ ജനത്തെ നിയമ നിഷേധത്തിനും കോടതി വിധി ധിക്കരിക്കുന്നതിനുമെല്ലാം ആഹ്വാനം ചെയ്ത് പള്ളികളിൽ ക്രമ സമാധാനനില തകർക്കുവാനുള്ള നിഗൂഢശ്രമം നടത്തുന്നു.

6) ഒരു മേൽപ്പട്ടക്കാരൻ എന്ന നിലയിൽ ദൈവീക നിയോഗമനുസരിച്ച് സത്യത്തിലും സ്നേഹത്തിലും സമാദാനത്തിലും വഴിനടത്തേണ്ട ജനത്തെ സ്വന്തം സ്ഥാനമാനങ്ങൾക്കും താത്പര്യങ്ങൾക്കും വേണ്ടി സഭാ ഗാത്രത്തിൽ നിന്ന് തന്ത്രപൂർവ്വം അന്യരാക്കി പുതിയ സഭ സ്ഥാപിക്കുന്നതിന് ശ്രമിക്കുന്നു.

കോടതിവിധി പൂർണ്ണമായി നടപ്പാക്കുമ്പോൾ എന്തെല്ലാമാണ് സംഭവിക്കാവുന്നത് എന്നുകൂടി ചിന്തിക്കാം.

1) മലങ്കര അസോസിയേഷൻ യഥാവസരം ചേരും. 2) മലങ്കര മെത്രാപ്പോലീത്തയായി പ. കാതോലിക്കാ ബാവാ അംഗീകരിക്കപ്പെടും. 3) ഭദ്രാസനങ്ങൾ പുനർസംഘടിപ്പിക്കപ്പെടും. 4) ഭദ്രാസന ഭരണം ഭരണഘടന അംഗീകരിച്ച് മലങ്കര അസോ

ശേഷം 30-ാം പേജിൽ

# മലങ്കര സുറിയാനി ക്രിസ്ത്യാനി അസോസിയേഷൻ യോഗങ്ങൾ

മുളന്തുരുത്തി സുന്നഹദോസ് (1876) ആണ് ഇന്നത്തെ രൂപത്തിലുള്ള മലങ്കര അസോസിയേഷനു തുടക്കം കുറിച്ചത്. അതിനു മുമ്പും അസോസിയേഷൻ ആയി പരിഗണിക്കാവുന്ന പള്ളി പ്രതിപുരുഷയോഗങ്ങളും പ്രതിനിധി സമ്മേളനങ്ങളും കൂടിയിട്ടുണ്ട്. ഉദയംപേരൂർ സുന്നഹദോസും (1599 ജൂൺ 20–26) കണ്ടനാട് (1809 ആഗസ്റ്റ് 13), മാവേലിക്കര (1836 ജനുവരി 16), കല്ലുങ്കത്ര (1843 സെപ്റ്റംബർ 15), കോട്ടയം പഴയസെമിനാരി (1853 ഫെബ്രുവരി 14, 1869 ഒക്ടോബർ 21, 1870 ഫെബ്രുവരി 7), പരുമല സെമിനാരി (1873 സെപ്റ്റംബർ 8) പള്ളിപ്രതിപുരുഷയോഗങ്ങളും അസോസിയേഷൻ യോഗങ്ങളായി പരിഗണിക്കാവുന്നതാണ്.

| | |
|---|---|
| 1876 ജൂൺ 27–30 | മുളന്തുരുത്തി (സുന്നഹദോസ്) |
| 1877 ജനുവരി 27–30 | വെളിയനാട് (സുന്നഹദോസ്) |
| 1878 ഫെബ്രുവരി 18 | പരുമല സെമിനാരി (സുന്നഹദോസ്) |
| 1886 സെപ്തംബർ 11–13 | കോട്ടയം പഴയ സെമിനാരി |
| 1892 മാർച്ച് 30, 31 | കോട്ടയം പഴയ സെമിനാരി |
| 1895 നവംബർ 21–23 | കോട്ടയം പഴയ സെമിനാരി |
| 1901 ഏപ്രിൽ 24, 25 | കോട്ടയം പഴയ സെമിനാരി |
| 1908 ഫെബ്രുവരി 27 | കോട്ടയം പഴയ സെമിനാരി |
| 1909 നവംബർ 25–27 | കോട്ടയം പഴയ സെമിനാരി |
| 1911 സെപ്തംബർ 7 | കോട്ടയം എം.ഡി. സെമിനാരി |
| 1930 സെപ്തംബർ 4 | കോട്ടയം പഴയ സെമിനാരി |
| 1931 ജൂലൈ 10 | കോട്ടയം എം.ഡി. സെമിനാരി |
| 1934 ഡിസംബർ 26 | കോട്ടയം എം.ഡി. സെമിനാരി |
| 1951 മേയ് 17 | കോട്ടയം എം.ഡി. സെമിനാരി |
| 1958 ഡിസംബർ 26 | പുത്തൻകാവ് സെന്റ് മേരീസ് പള്ളി |
| 1959 സെപ്തംബർ 16 | കോട്ടയം എം.ഡി. സെമിനാരി |
| 1962 മേയ് 17 | നിരണം സെന്റ് മേരീസ് പള്ളി |
| 1965 ഡിസംബർ 28 | കോട്ടയം എം.ഡി. സെമിനാരി |
| 1970 ഡിസംബർ 31 | കോട്ടയം എം.ഡി. സെമിനാരി |
| 1974 ഒക്ടോബർ 2 | നിരണം സെന്റ് മേരീസ് പള്ളി |
| 1977 മേയ് 16 | മാവേലിക്കര എം.എസ്.എസ്. ഹൈസ്ക്കൂൾ |
| 1980 മേയ് 1 | കോട്ടയം എം.ഡി. സെമിനാരി |
| 1982 ഡിസംബർ 28 | തിരുവല്ല എം.ജി.എം. ഹൈസ്ക്കൂൾ |
| 1985 ഒക്ടോബർ 23 | കോട്ടയം എം.ഡി. സെമിനാരി |
| 1987 ഡിസംബർ 29 | കോട്ടയം എം.ഡി. സെമിനാരി |
| 1989 ഡിസംബർ 28 | പത്തനംതിട്ട കാതോലിക്കേറ്റ് കോളജ് |
| 1992 സെപ്തംബർ 10 | പരുമല സെമിനാരി |
| 1994 മേയ് 26 | പരുമല സെമിനാരി |

*വർഗീസ് ജോൺ, തോട്ടപ്പുഴ*

# ബാലസഭ

നടവഴികൾ.....

## ഒരു സന്ധ്യാ കീർത്തനം

"കാക്കകളെ വിചാരിപ്പിൻ വിതയ്ക്കുന്നില്ല

കൊയ്തു കളപ്പുരയിൽ നിറയ്ക്കുന്നില്ല...."

ഉമ്മറത്ത് പായ് വിരിച്ച് ഈ പാട്ട് പാടിക്കൊണ്ടിരുന്നപ്പോഴാണ് സാജൻ ഈ വരികളുടെ അർത്ഥം ശ്രദ്ധിച്ചത്. ലോകത്തിലെ മുഴുവൻ ജീവികളെയും പാലിക്കുന്നത് ദൈവമാണെങ്കിൽ?... താനിന്ന് വൈകിട്ട് ആ കുഞ്ഞു പട്ടിയുടെ കാല് എറിഞ്ഞൊടിച്ചത് ഒട്ടും ശരിയായില്ല. അനുജനും അമ്മയും പാട്ട് തുടർന്നു പാടുമ്പോഴും അവന് അതേറ്റു പാടാൻ കഴിഞ്ഞില്ല. തള്ളയിൽ നിന്നും ഒറ്റപ്പെട്ട്.... കുഴിയിൽ കിടന്നു കുവികരയുന്ന പരന്ന മുഖമുള്ള പട്ടിക്കുട്ടി. കൂട്ടുകാരുമൊത്ത് നാലു മണിക്ക് സ്ക്കൂൾ വിട്ടു വരുമ്പോഴാണ് അവരുടെ വാക്കു കേട്ട് താനതിനെ എറിഞ്ഞത്. ഏറുകൊണ്ട് ഉറക്കെ കരഞ്ഞ അതിന്റെ നേർത്ത ശബ്ദം അവനിൽ ഇപ്പോഴും നൊമ്പരങ്ങൾ സൃഷ്ടിച്ചു. അത് മരിച്ചു പോകരുതേ.... അവൻ പ്രാർത്ഥിച്ചു.

ഇടവഴി കടന്ന് അപ്പാ സഞ്ചിയും തൂക്കി വരുന്നതു കണ്ടിട്ടും അവന് സന്തോഷം തോന്നിയില്ല. അപ്പാ കൈകാലുകൾ കഴുകി വീട്ടിൽ കയറിയപ്പോഴേക്കും പ്രാർത്ഥനയ്ക്ക് താൽക്കാലിക വിരാമമായി. ഇനി എല്ലാവരും ചേർന്നു വീണ്ടും പ്രാർത്ഥിക്കും. സാജൻ എഴുന്നേല്ക്കാനാവാതെ പട്ടിക്കുട്ടിയുടെ ഓർമ്മയുമായി അവിടെത്തന്നെ ഇരുന്നു.

ഇരുന്ന ഇരുപ്പിൽ ആ പട്ടിക്കുട്ടിയുടെ കരച്ചിൽ അവൻ കേട്ടു..... ങ്ഹേ! അവൻ ഞെട്ടിയെണീറ്റു. മുറ്റത്ത് അപ്പായുടെ ശബ്ദം

സ്ക്കൂൾ റോഡിലെ കുഴിയിൽ കിടന്നതാ ആരോ കാലെറിഞ്ഞു ചതച്ചു. കള്ളന്മാരുടെ ശല്യം മാറിക്കിട്ടും അതിവിടെ വളരട്ടെ"

സാജൻ അത്ഭുതത്തോടെ അതിനെ നോക്കി നിന്നു. പിഞ്ഞാണത്തിൽ നിന്നും കഞ്ഞിവെള്ളം നക്കിക്കുടിക്കുന്നതിനിടെ അത് തലയുയർത്തി സാജനെ നോക്കി. അവന് ശരിക്കും സങ്കടം വന്നു.

എല്ലാവരും പ്രാർത്ഥനയ്ക്കിരിക്കുമ്പോൾ ആദ്യം പാടിയ പാട്ടിന്റെ അർത്ഥം ഗ്രഹിച്ച് സാജൻ ഉറക്കെ ആ പാട്ടിന് തുടക്കമിട്ടു.

"കാക്കളെ വിചാരിപ്പിൻ വിതയ്ക്കുന്നില്ല  
കൊയ്തു കളപ്പുരയിൽ നിറയ്ക്കുന്നില്ല  
വയലിലെ താമരകൾ വളരുന്നല്ലോ-നന്നായ്  
വാനിലെ പറവകൾ പുലരുന്നല്ലോ...."

**തോമസ് പി. കൊട്ടാരക്കര**



റിനു വർഗീസ്  
പുത്തൻപുരയിൽ  
പത്തനംതിട്ട



ജോബിൻ പി. എബ്രഹാം  
പടിനിലത്ത്,  
മുക്കൂട്ടുതറ

വരച്ചു പഠിക്കാം



വചന പാത്രം....

"ബുദ്ധിയിൽ കുഞ്ഞുങ്ങൾ ആകരുത്; തിന്മയ്ക്ക് ശിശുക്കൾ ആയിരിപ്പിൻ" 1 കൊരി. 14:20

*പ്രിയ കൊച്ചു കൂട്ടുകാരേ*

കഴിഞ്ഞ ലക്കത്തിൽ, പഠിക്കുമ്പോൾ അറിഞ്ഞിരിക്കേണ്ട ചില കാര്യങ്ങളാണല്ലോ ചേട്ടൻ പറഞ്ഞു തന്നത്. എന്നാൽ ഈ ലക്കത്തിൽ പരീക്ഷയെഴുതുമ്പോൾ അറിയേണ്ട ചില കാര്യങ്ങൾ പറയാം. കാരണം, മാർച്ചു മാസം പൊതുവേ പരീക്ഷയുടെ മാസമാണല്ലോ.

1) പരീക്ഷ ആരംഭിക്കുന്നതിന്റെ പത്തു മിനിറ്റ് നേരത്തേ ഹാളിനു മുന്നിലെത്തണം.

2) ചോദ്യ പേപ്പർ കിട്ടിയാൽ ഉടൻ എഴുതി തുടങ്ങരുത് - ചോദ്യങ്ങൾ മുഴുവൻ ഒരു തവണ വായിച്ചിട്ട് നല്ലവണ്ണം അറിയാവുന്നത് ആദ്യം എഴുതുക. ചോദ്യനമ്പർ മാറിപ്പോകാതെ ശ്രദ്ധിക്കണം.

3) വളരെ ചെറിയ അക്ഷരത്തിലോ വളരെ വലിപ്പത്തിലോ എഴുതരുത്. സാമാന്യം വലിപ്പമുള്ള അക്ഷരത്തിൽ എഴുതുക.

4) വാക്കുകൾ തമ്മിലും വരികൾ തമ്മിലും നിർദ്ദിഷ്ട അകലം കാത്തുസൂക്ഷിക്കുക.

5) ആശയങ്ങളെ ആവശ്യമായ രീതിയിൽ ഖണ്ഡിക തിരിച്ച് എഴുതുക.

6) ചിത്രങ്ങൾ വരയ്ക്കാനുണ്ടെങ്കിൽ അവ പെൻസിൽ ഉപയോഗിച്ചു മാത്രം വരയ്ക്കുക.

7) ഉത്തരമെഴുതി തീർന്നാലുടൻ ഉത്തരക്കടലാസ് ഒരു പ്രാവശ്യമെങ്കിലും വായിച്ചു നോക്കുക. അങ്ങനെ ചെയ്യുന്നതു കൊണ്ട് തെറ്റുകൾ തിരുത്താൻ സാധിക്കും.

8) ഉത്തരക്കടലാസിൽ ആവശ്യമായ മാർജിൻ ഉണ്ടായിരിക്കണം.

9) ചോദ്യത്തിലെ അവ്യക്തതകളും സംശയങ്ങളും പരീക്ഷാഹാളിലുള്ള അദ്ധ്യാപകനോട് ചോദിക്കാൻ മറക്കരുത്.

10) യാതൊരു ടെൻഷനുമില്ലാതെ ആത്മവിശ്വാസത്തോടെ പരീക്ഷ എഴുതുക.

എല്ലാ കൂട്ടുകാർക്കും ചേട്ടന്റെ വിജയാശംസകൾ നേർന്നുകൊണ്ട്

*നിങ്ങളുടെ എബിച്ചേട്ടൻ.*

### സ്വർഗ്ഗരാജ്യം

യേശുവിന്റെ പ—ക്കൽ  
ശിശുക്കളൊത്തു കൂ—ടി  
ശിഷ്യന്മാർക്ക് ദേ—ഷ്യം  
യേശുവപ്പോൾ ചൊ—ല്ലി  
ശിശുക്കളുടേ ത—ല്ലോ  
സ്വർഗ്ഗ മഹാ രാ—ജ്യം

വി. മർക്കൊ. 10:13-16

by ATP





*അവിഭക്ത കൊച്ചി ഭദ്രാസനത്തിന്റെ മെത്രാപ്പോലീത്തായായിരുന്ന പൗലൂസ് മാർ സേവേറിയോസ് തിരുമേനി ദിവംഗതനായിട്ട് 2002 മാർച്ച് 17 – ന് നാല്പത് വർഷം തികയുകയാണ്. ഒരു ആസ്ഥാനം പോലും ഇല്ലാതിരുന്ന കൊച്ചി ഭദ്രാസനത്തിന് ഇല്ലായ്മയിൽ നിന്നും, വല്ലായ്മയിൽ നിന്നും കഷ്ടപ്പെട്ട് ഒരു മനോഹരമായ അരമനയും, അത് സ്ഥിതി ചെയ്യുന്ന അതിവിശാലമായ അരമന പറമ്പും, നേടിയ തിരുമനസ്സിലെ ക്രാന്ത ദർശിത്വവും, കാര്യക്ഷമതയും ആരുടെയും പ്രശംസ പിടിച്ചു പറ്റുന്നതാണ്.*

# പൗലൂസ് മാർ സേവേറിയോസ് മെത്രാപ്പോലീത്ത

**അഡ്വ. പി.സി. മാത്യു പുലിക്കോട്ടിൽ, കുന്നംകുളം**

മുളന്തുരുത്തി സുന്നഹദോസിനു ശേഷം കൊച്ചി ഭദ്രാസനം നിലവിൽ വന്നപ്പോൾ ആദ്യത്തെ ഇടവക മെത്രാപ്പോലീത്തയായി കരോട്ട് വീട്ടിൽ ശെമവൂൻ മാർ ദീവന്നാസ്യോസ് നിയമിതനായെന്ന് സഭാ ചരിത്ര ഗ്രന്ഥങ്ങളിൽ കാണാം. പക്ഷെ അദ്ദേഹത്തിന് കൊച്ചി ഇടവക ഭരിക്കാൻ കഴിഞ്ഞില്ല. കൊച്ചി ഭദ്രാസനം അതാതു കാലത്തെ മലങ്കര മെത്രാപ്പോലീത്തന്മാർ ഭരിച്ചു വന്നു. 1946 ൽ പാത്രിയർക്കീസ് ഭാഗത്തെ കൊച്ചി ഭദ്രാസന മെത്രാപ്പോലീത്തയായി മാർ സേവേറിയോസ് തിരുമേനി അഭിഷിക്തനായി. കൊച്ചി ഭദ്രാസനത്തിലെ പാത്രിയർക്കീസ് ഭാഗത്തെ പള്ളികൾ തിരുമേനി ഭരിച്ചു പോന്നു. പിന്നീട് 1958 ലെ സഭാ സമാധാനത്തിനു ശേഷം കാതോലിക്കാ വിഭാഗത്തിലെ കൊച്ചി ഭദ്രാസനത്തിൽ പെട്ട പള്ളികളും സേവേറിയോസ് തിരുമേനിയുടെ ഭരണത്തിൻ കീഴിലായി.

പൗലൂസ് മാർ സേവേറിയോസ് തിരുമേനിയെ കൊച്ചി ഭദ്രാസന മെത്രാപ്പോലീത്തയായി പട്ടം കൊടുക്കുമ്പോൾ അദ്ദേഹം എവിടെ താമസിച്ച് ഭദ്രാസന ഭരണം നടത്തുമെന്നുള്ളത് വലിയ ചോദ്യചിഹ്നമായിരുന്നു. തിരുമനസ്സിന് മെത്രാപ്പോലീത്താ സ്ഥാനം നൽകിയ അപ്രേം പാത്രിയർക്കീസ് ബാവ ഈ കാര്യം പട്ടം കൊടുത്ത അന്നുതന്നെ അദ്ദേഹത്തോട് ചോദിച്ചിരുന്നു. 1958 ഏപ്രിൽ 17–ാം തീയതി കൊരട്ടി സീയോൻ സിമ്മനാരിയുടെ ഉദ്ഘാടന യോഗത്തിൽ മാർ സേവേറിയോസ് തിരുമേനി നടത്തിയ സ്വാഗതപ്രസംഗത്തിൽ ഇതിനെക്കുറിച്ച് സൂചിപ്പിക്കുന്നുണ്ട്. തിരുമേനിയുടെ സ്വാഗത പ്രസംഗത്തിൽ നിന്ന് – ............ "ഈ ഭദ്രാസനത്തിന്റെ കാര്യത്തിൽ പിതൃ നിർവ്വിശേഷമായ കാരുണ്യവും, മാതൃ നിർവ്വിശേഷമായ വാത്സല്യവും സദാ പ്രദർശിപ്പിച്ചു കൊണ്ടിരുന്ന ആ വന്ദ്യ പിതാവ് നമുക്കു സ്ഥാനം നൽകിയ ദിവസം 1946 ആഗസ്റ്റ് 4–ാം തീയതി ഹോംസിലെ പാത്രിയർക്കാ അരമനയിൽ വെച്ച് ഈ ഭദ്രാസനത്തിന്റെ താൽക്കാലിക സ്ഥിതി പരാമർശിച്ചപ്പോൾ 'സേവേറിയോസേ' മലയാളത്തു ചെന്നാൽ നിനക്ക് ഒരു ഇരിപ്പിടം എവിടെ? എന്ന് അതീവ വ്യാകുലതയോടു കൂടി കല്പിച്ചു ചോദിക്കുകയും അതിനു നാം നൽകിയ ആശാപൂർവ്വമായ മറുപടി ശ്രവിച്ചിട്ട് "അടി പതറാതെ ധൈര്യസമേതം പരിശ്രമിക്കുക" എന്ന് കല്പിച്ചരുളുകയും ചെയ്തു." അപ്രേം പാത്രിയർക്കീസ് അങ്ങനെ ചോദിക്കാൻ മതിയായ കാരണങ്ങളുമുണ്ടായിരുന്നു. മാർ സേവേറിയോസ് തിരുമേനിയെ മെത്രാപ്പോലീത്താ സ്ഥാനത്തേക്ക് തിരഞ്ഞെടുത്തപ്പോൾ അദ്ദേഹത്തിന് പട്ടം കൊടുക്കരുതെന്ന് കാണിച്ച് പാത്രിയർക്കീസിന്റെ മുമ്പാകെ മലങ്കരയിൽ നിന്നും വന്ന കത്തുകളും, കമ്പികളും കുന്നുകൂടി. 1962–ൽ പ്രസിദ്ധീകരിച്ച മാർ സേവേറിയോസ് സ്മരണകൾ എന്ന സ്മരണികയിലെ 29–ാം പേജിൽ നിന്നും അല്പം ഉദ്ധരിക്കുന്നു. "...... 1944 ഒക്ടോബർ 28–ാം തീയതി അപ്രേം പാത്രിയർക്കീസ് അയച്ച കല്പനയിൽ, ഏതാനും കബുദ്ധികൾ അദ്ദേഹത്തിന്റെ സ്ഥാനാഭിഷേകം നടത്താതിരിക്കാൻ വി. പാത്രിയർക്കീസ് ബാവാ തിരുമേനിയുമായി സമ്പർക്കത്തിൽ ഏർപ്പെട്ടിരിക്കുന്നതായും മറ്റും കാണിച്ചിരുന്നു. തൽഫലമായി സ്ഥാനാഭിഷേകം 1946 ആഗസ്റ്റ് 4–ാം തീയതി വരെ ദീർഘിക്കുന്നതിനിടയാവുകയും ചെയ്തു. കൊച്ചി ഭദ്രാസനത്തിന് ഒരു മെത്രാപ്പോലീത്തായെ പോറ്റാൻ കഴിവില്ലെന്നും, ഇദ്ദേഹത്തെ വാഴിക്കുന്ന പക്ഷം വൃക്ഷത്തണലിൽ കഴിയേണ്ടിവരുമെന്നും, പരിശുദ്ധ പാത്രിയർക്കീസ് ബാവായുടെ അനുമതി കൂടാതെ പരിശുദ്ധ കാതോലിക്കാബാവായെ സ്വീകരിച്ചേക്കും എന്നും മറ്റുമായിരുന്നു എതിർപക്ഷക്കാർ വാദിച്ചിരുന്നത്."

പാത്രിയർക്കീസ് ഭാഗത്തെ കൊച്ചി ഭദ്രാസന മെത്രാപ്പോലീത്തയായി 1944 മേടം 27–ാം തീയതി കരിങ്ങാച്ചിറപ്പള്ളിയിൽ വച്ചു കൂടിയ പള്ളി പ്രതിപുരുഷ യോഗമാണ് മാർ സേവേറിയോസ് തിരുമേനിയെ തിരഞ്ഞെടുത്തത്. കാതോലിക്കാ ഭാഗത്ത് മലങ്കര അസ്സോസിയേഷൻ ചേർന്ന് മേൽപ്പട്ട സ്ഥാനികളെ തിരഞ്ഞെടുക്കുമ്പോൾ പാത്രിയർക്കീസ് ഭാഗത്ത് ഭദ്രാസന പള്ളി പ്രതിപുരുഷയോഗം മാത്രം കൂടി സ്ഥാനാർത്ഥിയെ തിരഞ്ഞെടുത്തു വന്നു. ഈ അവസരത്തിൽ അങ്കമാലി ഭദ്രാസനത്തിന്റെ സഹായ മെത്രാപ്പോലീത്തയായി വാഴിക്കപ്പെടുന്നതിന് വയലിപ്പറമ്പിൽ തോമസ് വർഗ്ഗീസ് കത്തനാരെ തിരഞ്ഞെടുത്തു. മേൽപ്പട്ടസ്ഥാനം സ്വീകരിപ്പാൻ ക്ഷണിച്ചുകൊണ്ട് വയലിപ്പറമ്പിൽ കത്തനാർക്ക് പാത്രിയർക്കീസ് ബാവായുടെ കല്പന വന്നതനുസരിച്ച് അദ്ദേഹം ശീമയിലേക്ക് പോകാനായി ബോംബെയിലേക്കു പുറപ്പെട്ടു. അന്ന് മഞ്ഞനിക്കരെ താമസിച്ചു വന്നിരുന്ന അബ്ദുൽ ആഹാദ് റമ്പാൻ (പിന്നീട് യാക്കൂബ് തൃതീയൻ പാത്രിയർക്കീസ്) പൊറുക്കാൻ വയ്യാത്ത കുറ്റം ചെയ്തതായി അന്ത്യോഖ്യാ പ്രതിനിധിയായിരുന്ന യൂലിയോസ് മെത്രാപ്പോലീത്തായ്ക്ക് ബോദ്ധ്യപ്പെട്ടപ്പോൾ ആഹാദ് റമ്പാനെ മഞ്ഞനിക്കര ദയറായിൽ നിന്നും ബഹിഷ്കൃതനാക്കി ശീമയിലേക്ക് തിരിച്ചു പൊയ്ക്കൊള്ളാൻ കല്പിച്ചിരുന്നു. സ്വന്ത നാട്ടിലേക്ക് തിരിച്ചു പോകാനുള്ള ഒരുക്കത്തിൽ ആഹാദ് റമ്പാൻ വയലിപ്പറമ്പിൽ അച്ചനുമൊന്നിച്ചാണ് ബോംബെയിലേക്ക് പോയത്. ഇരുവരും ബോംബെയിൽ താമസിച്ചു വരവെ ക്ഷണം കിട്ടാതെ കൊച്ചി ഭദ്രാസന നിയുക്ത മെത്രാപ്പോലീത്തയായ പൗലൂസ് റമ്പാൻ വിഷണ്ണനായി മാമ്പ്രയിലെ സീനായ് ആശ്രമ പള്ളിയിൽ ദിവസങ്ങൾ എണ്ണി കഴിഞ്ഞുവന്നു. തന്റെ മേൽപ്പട്ട സ്ഥാനാഭിഷേകത്തിന് തടസ്സമായി ചിലരെല്ലാം പ്രവർത്തിക്കുന്നുണ്ടെന്ന് അദ്ദേഹത്തിന് അറിവുകിട്ടി. അദ്ദേഹം തന്റെ ഗുണകാംക്ഷിയും, ഉറ്റ മിത്രവുമായ കുന്നാകുളം പനക്കൽ തറവാട്ടിലെ അംഗ

മായ പനക്കൽ മാത്തു ജേഷ്ഠനോട് സങ്കടം പറയാൻ കുന്നംകുളത്തേക്ക് വന്നു. ഗദ്ഗദകണ്ഠനായി കണ്ണുനീർ തുളുമ്പി നിന്ന നയനങ്ങളോടെ പൗലൂസ് റമ്പാൻ തന്റെ സങ്കടാവസ്ഥ പനക്കൽ മാത്തു ജേഷ്ഠനെ അറിയിച്ചു. കരിങ്ങാശ്ര വച്ചു കൂടിയ കൊച്ചി ഭദ്രാസന പള്ളി പ്രതിപുരുഷയോഗത്തിൽ അദ്ദേഹവും പങ്കെടുത്ത് പൗലൂസ് റമ്പാന് വോട്ടുചെയ്തിരുന്നു. പൌലൂസ് റമ്പാനെ തിരഞ്ഞെടുത്ത വിവരം പാത്രിയർക്കീസിനെ ആലുവായിലെ അത്താനാസിയോസ് മെത്രാപ്പോലീത്ത അറിയിച്ചതായും അറിവുണ്ട്. വയലിപ്പറമ്പിൽ കത്തനാരെ ക്ഷണിച്ചിട്ടും അതിനു വളരെ മുൻപേ തിരഞ്ഞെടുത്ത പൗലൂസ് റമ്പാനെ എന്തു കൊണ്ട് ക്ഷണിക്കുന്നില്ല എന്നതും വലിയ ആശ്ചര്യമായി മാത്തു ജേഷ്ഠന് തോന്നി. തന്നെ ക്ഷണിക്കാതിരിക്കുന്നതിന്റെ കാരണങ്ങൾ പൗലൂസ് റമ്പാൻ കണ്ണുനീരോടു കൂടി വിവരിച്ചപ്പോൾ മാത്തു ജേഷ്ഠന് വലിയ സങ്കടം തോന്നി. അന്ന് മഞ്ഞനിക്കരയിലെ സർവ്വാധികാരിയായിരുന്ന ശീമക്കാരൻ യൂലിയോസ് മെത്രാപ്പോലീത്തായുടെ ഗുഡ്ബുക്ക്സിൽ പെടാത്ത ആളായിരുന്നു പൗലൂസ് റമ്പാൻ. കൊച്ചി ഇടവക മെത്രാനായി മറ്റൊരു കത്തനാരെ ആക്കണമെന്നായിരുന്നു മാർ യൂലിയോസിന്റെ മനസ്സിലിരുപ്പ്. അദ്ദേഹവും ചെറായിക്കാരനായിരുന്നു. മാർ യൂലിയോസിൽ നിന്നും ഗ്രീൻ സിഗ്നൽ കിട്ടാത്തതിനാലാണ് അപ്രേം പാത്രിയർക്കീസ് പൗലൂസ് റമ്പാനെ ക്ഷണിക്കാത്തതെന്നും മാത്തു ജേഷ്ഠൻ ഊഹിച്ചു. ഒരു പക്ഷെ പൗലൂസ് റമ്പാനെ മെത്രാപ്പോലീത്തയായി വാഴിച്ചു പോകരുതെന്ന് മലങ്കരയിൽ നിന്നും കത്തുകളും, കമ്പികളും ശീമയിലേക്ക് പ്രവഹിച്ചതിലും മാർ യൂലിയോസിന്റെ മൗന സമ്മതം ഉണ്ടായിരിക്കാമെന്നും മാത്തുജേഷ്ഠൻ സംശയിക്കാതിരുന്നില്ല. 'നമുക്ക് വഴിയുണ്ടാക്കാം. റമ്പാച്ചൻ സമാധാനമായിരിക്കണം. ഞാൻ പാത്രിയർക്കീസ് ബാവാ തിരുമനസ്സിന് എഴുതുന്നുണ്ട്' എന്ന മാത്തു ജേഷ്ഠന്റെ ആശ്വാസ വാക്കുകൾ കേട്ട് പൗലൂസ് റമ്പാൻ മടങ്ങി.

ഇതിന്റെയടുത്ത ദിവസം, ഏലിയാസ് തൃതീയൻ പാത്രിയർക്കീസ് മഞ്ഞിനിക്കരയിൽ വച്ച് കാലംചെയ്തു. പാത്രിയർക്കീസിന്റെ സ്ഥാന ചിഹ്നങ്ങളും സ്വർണ്ണമാലകളും മറ്റും വട്ടശ്ശേരിൽ തിരുമേനി പിടിച്ചെടുത്തേക്കും എന്നു ഭയപ്പെട്ടവർക്ക് പെട്ടന്ന് അവിടെ എത്തിയ മാത്തുജേഷ്ഠൻ ആശ്വാസമായി. അവരുടെ താല്പര്യപ്രകാരം അവയെല്ലാം മാത്തുജേഷ്ഠൻ കുന്നംകുളത്തു കൊണ്ടുപോയി സൂക്ഷിക്കുകയും പിന്നീട് ബന്ധപ്പെട്ടവർക്ക് തിരിച്ചു നൽകുകയും ചെയ്തു.

മാത്തുജേഷ്ഠൻ ചില വിവരങ്ങൾ കാണിച്ച് അപ്രേം പാത്രിയർക്കീസിന് ഒരു ദീർഘമായ കത്ത് ഇംഗ്ലീഷിൽ എഴുതി ടൈപ്പ് ചെയ്ത് എയർമെയിലിൽ അയച്ചു. സ്വയം പരിചയപ്പെടുത്തിക്കൊണ്ട് പാത്രിയർക്കീസ് ബാവായ്ക്ക് ഇങ്ങനെ എഴുതി. 'അങ്ങ് ഇപ്പോൾ അണിഞ്ഞിട്ടുള്ള മുൻ പാത്രിയർക്കീസിന്റെ സ്ഥാന ചിഹ്നങ്ങളായ സ്വർണ്ണമാലകളും, സ്ലീബായും, അംശവടിയും മറ്റും ഉണ്ടല്ലോ. അതെല്ലാം എന്റെ സൂക്ഷിപ്പിൽ എന്റെ വീട്ടിലെ നിലവറയിൽ ആയിരുന്നു. മൂന്നു മാസത്തോളം ഞാനവ സൂക്ഷിച്ചു വച്ചു. ഇതിൽ നിന്നും സഭാനേതൃത്വത്തിന് എന്നെ എന്തു മാത്രം വിശ്വാസമാണെന്ന് തെളിയുന്നുണ്ടല്ലോ. ഈ കത്തു കിട്ടിയ ഉടനെ തന്നെ പൗലൂസ് റമ്പാനെ മെത്രാഭിഷേകത്തിന് ക്ഷണിക്കാത്ത പക്ഷം ഞാനും എന്റെ കൂടെ നിൽക്കുന്നവരും പ. കാതോലിക്കാ ബാവായോട് പൗലൂസ് റമ്പാനെ കൊച്ചി ഇടവക മെത്രാനായി പട്ടം കൊടുപ്പാൻ അപേക്ഷിക്കുന്നതും ഞങ്ങൾ കാതോലിക്കാ ഭാഗത്തേക്ക് മാറുന്നതുമാകുന്നു.

കത്തുകിട്ടേണ്ട താമസം, അപ്രേം പാത്രിയർക്കീസിന്റെ കേബിൾ സന്ദേശം മാത്തു ജേഷ്ഠന് ലഭിച്ചു. "നിന്റെ അപേക്ഷ സ്വീകരിച്ചിരിക്കുന്നു. പൗലൂസ് റമ്പാനെ ഉടനെ അയയ്ക്കുക. വിവരത്തിന് യൂലിയോസിനും, അത്താനാസിയോസിനും കേബിൾ അയയ്ക്കുന്നുണ്ട്. വിശദവിവരങ്ങൾ അടങ്ങിയ കത്ത് പുറകെ അയയ്ക്കുന്നു".

ഒട്ടും വൈകാതെ പൗലൂസ് റമ്പാൻ ഹോംസിലേക്ക് പുറപ്പെട്ടു. മുൻപേ പോയിരുന്ന ആഹാദ് റമ്പാനും, വയലിപ്പറമ്പിൽ അച്ചനും ബോംബയിൽ ഉണ്ടായിരുന്നു. എല്ലാവരും ഒരുമിച്ച് ഹോംസിലേക്ക് യാത്രയായി. 1946 ആഗസ്റ്റ് 4-ാം തീയതി അപ്രേം പാത്രിയർക്കീസ് പൗലൂസ് റമ്പാനെ പൗലൂസ് മാർ സേവേറിയോസ് എന്ന നാമത്തിൽ മെത്രാപ്പോലീത്തയായി വാഴിച്ചു.

മെത്രാഭിഷിക്തനായി മലങ്കരയിൽ തിരിച്ചെത്തിയ ശേഷം പൗലൂസ് മാർ സേവേറിയോസ് തിരുമേനി കൊച്ചി ഭദ്രാസന ഭരണം ഏറ്റെടുത്തു. ഒന്നുമില്ലാതിരുന്ന കൊച്ചി ഭദ്രാസനത്തെ പുഷ്ടിപ്പെടുത്തുവാനുള്ള ഭഗീരഥ പ്രയത്നം തുടങ്ങി. വെറും ശൂന്യതയിൽ നിന്നാണ് കൊച്ചി ഭദ്രാസന ആസ്ഥാനം കെട്ടിപ്പടുത്തത്. കാൽനീട്ടി ഇരിക്കാൻ ഭദ്രാസനത്തിന്റേതായി ഒരു തണ്ട് ഭൂമിയോ നാളത്തെ ആഹാരത്തിനെന്നു പറയാൻ ഒരു ചില്ലിക്കാശോ ഉണ്ടായിരുന്നില്ല. തിരുമനസ്സുകൊണ്ട് വിശ്രമമില്ലാതെ ഓടിനടന്ന് ഭദ്രാസനത്തിന്നായി വിഭവങ്ങൾ ശേഖരിച്ചു. തൃശൂർ എറണാകുളം ദേശീയപാതയോട് ചേർന്ന് കൊരട്ടിയിൽ സീയോൻ സിമ്മനാരി സ്ഥിതി ചെയ്യുന്ന ഏഴര ഏക്കർ സ്ഥലവും, കമനീയമായ സിമ്മനാരി കെട്ടിടവും, വിലമതിക്കാനാവാത്ത ലൈബ്രറിയും, സിമ്മനാരി ഉപകരണങ്ങളും സിമ്മനാരി ചാപ്പലും, ഇരുനൂറ്റി അൻപത് പറ നെല്ലിൽ കുറയാത്ത പാട്ടം കിട്ടുന്ന സ്ഥാവര സ്വത്തുക്കളും, മാമ്പ്രസീനായ് ആശ്രമവും, പള്ളിയും വസ്തുക്കളും, വെള്ളിക്കുളങ്ങര ലബനോൻ പള്ളിയും, മലബാറിലും മറ്റും ഉണ്ടാക്കിയിട്ടുള്ള പുതിയ ദേവാലയങ്ങളും അതിനോടു ചേർന്ന വസ്തുക്കളും അദ്ദേഹത്തിന്റെ നേട്ടങ്ങളായി കണക്കാക്കാം. തിരുമനസ്സിലെ കാലശേഷം നോട്ടക്കുറവു കൊണ്ടും മറ്റും മേൽപറഞ്ഞ വയലിൽ പലതും അന്യാധീനപ്പെട്ടു പോയി.

1958 ഡിസംബറിൽ പഴയ സിമ്മനാരിയിൽ വച്ച് നടന്ന ചരിത്രപ്രസിദ്ധമായ സ്വീകരണചടങ്ങിൽ സേവേറിയോസ് തിരുമേനിക്ക് പങ്കെടുക്കുവാൻ കഴിഞ്ഞില്ല. തിരുമേനി ആസമയം മലബാറിലെ പള്ളികൾ സന്ദർശിച്ചു വരികയായിരുന്നു. പിറ്റെ ദിവസം തിരുമേനി തിരിച്ചെത്തി. മാർ യൂലിയോസിനെ സന്ദർശിച്ച ശേഷം ദേവലോകത്ത് പോയി പരിശുദ്ധ കാതോലിക്കാ ബാവായെ സ്വീകരിച്ചു.

1962 മാർച്ച മാസം 14-ാം തീയതി ബുധനാഴ്ച കൊരട്ടി അരമനയിൽ നിന്നും കുന്നംകുളത്തേക്ക് സ്ലീബാ മാർ ഒസ്താത്തിയോസ് മെത്രാപ്പോലീത്തായുടെ ശ്രാദ്ധത്തിൽ പങ്കെടുക്കുവാനായി തിരുമനസ്സുകൊണ്ട് പുറപ്പെട്ടു. ആർത്താറ്റ് പുത്തൻ പള്ളിയിൽ താമസിച്ചു വരവെ ഹൃദയാഘാതം മൂലം മാർച്ച് 17-ാം തീയതി ശനിയാഴ്ച കാലത്ത് 52-ാം വയസ്സിൽ നിര്യാതനായി. പ. കാതോലിക്കാ ബാവായുടേയും മറ്റ് അഭിവന്ദ്യ തിരുമേനിമാരുടേയും, ഒട്ടേറെ വൈദികരുടേയും, ബഹുസഹസ്രം ജനങ്ങളുടേയും സാന്നിദ്ധ്യത്തിൽ പിറ്റേന്ന് ഞായറാഴ്ച ആർത്താറ്റ് പുത്തൻ പള്ളിയിൽത്തന്നെ കബറടക്കി. ഒരായുസ്സു മുഴുവൻ ഓടി നടന്ന് തേടിപ്പിടിച്ച് സ്വരൂപിച്ചു വെച്ചതിൽ നിന്ന് ആറടി മണ്ണു പോലും അന്ത്യവിശ്രമത്തിന് എടുക്കാതെ സകലതും പിൻഗാമികൾക്കായി വിട്ടുകൊടുത്ത് തിരുമേനി പോയി. തിരുമനസ്സിലെ ഓർമ്മ നമുക്ക് കോട്ടയായിരിക്കട്ടെ.

# ബൈബിൾ പദപ്രശ്നം XI

### വലത്തോട്ട്

1) ബൈബിളിൽ, മരിച്ചശേഷം സംസാരിച്ചുകൊണ്ടിരിക്കുന്നവൻ. (3)

2) പരിശുദ്ധാത്മാവിനാലും, വിശ്വാസത്താലും നിറഞ്ഞവൻ (5)

6) ബൈബിളിൽ സമൃദ്ധിയെ സൂചിപ്പിക്കുന്ന വൃക്ഷം (2)

7) ബൈബിളിൽ അറിയപ്പെടുന്ന ഒന്നാമത്തെ ദ്വിഭാര്യൻ (3)

8) പഴയനിയമത്തിൽ നിന്നും ഉദ്ധരണികൾ കൂടുതലുള്ള സുവിശേഷം(3)

9) ബൈബിളിൽ പേരിനാൽ പറയപ്പെട്ടിരിക്കുന്ന നാലു ഗോപുരങ്ങളിൽ ഒന്ന് (3)

10) കുഷ്ഠ രോഗിയായിരുന്ന സേനാപതി (4)

13) പ്രാർത്ഥനയുടെ ഫലമായി, മച്ചിയായിരുന്ന സ്ത്രീകൾക്കു ജനിച്ചവരിൽ ഒരാൾ(4)

14) "ഇടവിടാതെ പ്രാർത്ഥിപ്പിൻ" ആരു പറഞ്ഞു (3)

16) യെശയ്യാ പ്രവാചകൻ ഇസ്രായേലിന്റെ പരിശുദ്ധൻ എന്നു വിളിച്ചതാരെ? (3)

18) യഹോവയുടെ മുമ്പാകെ നടന്നവൻ (3)

19) ദൈവത്താൽ അയയ്ക്കപ്പെട്ട മനുഷ്യൻ (8)

| 1 | 3 | | 2 | | | 4 | |
|---|---|---|---|---|---|---|---|
| | | 5 | | 6 | | | 11 |
| | | | | 7 | | | |
| 8 | | | | 9 | | | |
| 12 | 10 | 15 | | | 14 | | |
| | | | 13 | | | | 17 |
| | 16 | | | 18 | | | |
| 19 | | | | | | | |

### താഴോട്ട്

1) അബ്രഹാമിന്റെ സഹോദരന്മാരിൽ ഒരാൾ (3)

2) ഏറ്റവും വലിയ പേരുള്ള കർതൃശിഷ്യൻ (6)

3) അബ്രഹാം ഒന്നാമത്തെ പാലസ്തീനിയൻ യാഗപീഠം നിർമ്മിച്ചത് എവിടെ? (3)

4) പിസ്ഗാ കൊടിമുടിയുടെ മുകളിൽ 7 യാഗപീഠങ്ങൾ പണിതത് ആര്? (3)

5) എല്ലാ കാട്ടു ജന്തുക്കളെക്കാളും കൗശലമേറിയത്? (2)

7) റിബെക്കയുടെ സഹോദരൻ (3)

10) ജാതികളെക്കുറിച്ചു പ്രവചിച്ച പ്രവാചകരിൽ ഒരാൾ. (2)

11) പേർഷ്യയുടെ ഇന്നത്തെ പേര്? (3)

12) പുതിയ നിയമ എഴുത്തുകാരിൽ വിജാതീയനായ വ്യക്തി (3)

15) ഈന്തപ്പട്ടണം ഏത്? (3)

17) പാലും തേനും ഒഴുകുന്ന ദേശം (3)

ഉത്തരങ്ങൾ അയയ്ക്കേണ്ട വിലാസം
ജോർജി പി. മാത്യു
പാലനിൽക്കുന്നതിൽ
കല്ലിശ്ശേരി പി.ഒ.
ചെങ്ങന്നൂർ 689124

ഉത്തരങ്ങൾ അയയ്ക്കേണ്ട അവസാന തീയതി : 10-4-2002

# പദപ്രശ്നം IX (ശരിയുത്തരം)

*സമ്മാനം നേടിയവർ*

1) ജേക്കബ് മത്തായി, ഇലന്തൂർ
2) സിബി വി. എസ്. മുംബൈ
3) തങ്കമ്മ ആന്റണി, ഒറ്റപ്പാലം

4) സൂസൻ ജോർജ്ജ്, ചെങ്ങമനാട്; 5) പി.എസ്. ഫീലിപ്പോസ്, അരീപ്പറമ്പ്; 6) ഏലിയാമ്മ പൗലോസ്, ചെല്ലാംകോട്; 7) ജോജി സി. തടിയൂർ; 8) സാറാമ്മ തമ്പി വാലയിൽ, കോയമ്പത്തൂർ; 9) ആലീസ് ഏബ്രഹാം, കോയമ്പത്തൂർ; 10) കെ.സി. എലിസബേത്ത് തമ്പി, കൊച്ചി; 11) ഏലിയാമ്മ സഖറിയ, കൊൽക്കത്ത; 12) മിസ്സസ് കെ.സി. ഫിലിപ്പ്, പൂനെ; 13) സാറാമ്മ സാമുവേൽ, വെട്ടിപ്പുറം; 14) മേരിക്കുട്ടി പാപ്പച്ചൻ, ന്യൂഡൽഹി; 15) ഏലിയാമ്മ ഫിലിപ്പ്, ഡൽഹി; 16) അന്നമ്മ മത്തായി, ആലുവ; 17) അന്നാമ്മ ചാക്കോ, വടക്കൻഞ്ചേരി; 18) ലിസി പ്രസാദ്, മോഹാലി; 19) എ. ജെ. വർഗീസ്, ഹൈദ്രബാദ്; 20) തോമസ് ടി.ജെ., ന്യൂഡൽഹി; 21) ശോശാമ്മ ഏബ്രഹാം, ബിലാസ്പൂർ; 22) മാസ്റ്റർ. ഷൈജു തോമസ്, നിരണം; 23) ഓമന തങ്കച്ചൻ, അതുംമ്പുകുളം; 24) ലിനി ഡാനിയേൽ, ചെന്നൈ; 25) എ.കെ. വർഗീസ്, അറുനൂറ്റിമംഗലം; 26) തങ്കമ്മ മാത്യു, കരിപ്പുഴ; 27) ബിനു എം. ഗീവർഗീസ്, ചെങ്ങനാശ്ശേരി; 28) ഗ്രീഗറി ജോൺ ജേക്കബ്, മാവേലിക്കര; 29) അബ്രഹാം കെ. ചേറു, പോർക്കുളം; 30) ബിജി മാത്യു, ചെന്നൈ; 31) ലൂസ് അലക്സാണ്ടർ, ചെന്നൈ; 32) റോസമ്മ തോമസ്, ഡോ.ബിവലി; 33) മോളി മാത്യു, നാരങ്ങാനം; 34) രഞ്ചിനി റെജി, കളമശ്ശേരി; 35) ഏലിയാമ്മ ഈപ്പൻ, കൂരിപ്പള്ളി; 36) ഷിനു അന്നാ ജോയി, കുലശേഖരം; 37) അന്നീസ് ഉമ്മൻ, നിരണം; 38) സിനു തോമസ് ഉമ്മൻ, പരുമല; 39) കെ. ജോസഫ്, കലയപുരം; 40) അച്ചാമ്മ വർഗീസ്, മുണ്ടുകോട്ടയ്ക്കൽ; 41) റേച്ചൽ മാത്യു ഉല്ലാസ് നഗർ; 42) എം. എം. മത്തായി, ബാംഗ്ലൂർ; 43) ഓമന രാജൻ, ഹൈദ്രബാദ്; 44) പാമില ജോൺ, മലാട്.

| 1 തെ | 2 യോ | 3 ഫി | 4 ലോ | 5 സി | ന് | 6 ലേ | വി |
|---|---|---|---|---|---|---|---|
| സ്സ | സേ | ലി | വി | പ്പോ | 7 സേ | യി | ർ |
| ലോ | ഫ് | പ്പോ | സ് | ഠ | 8 ഹാ | ബേ | ൽ |
| നി | 9 ലൂ | സ് | 10 ഹീ | രാം | 11 ഗാ | ദ് | 19 ക്രി |
| ക്ക | 12 മ | 14 ലാ | ഖി | 13 മ | ർ | ക്കോ | സ് |
| യി | ശി | സ | 15 ഹേ | റി | 16 ക | ണ്ണ് | തു |
| ൽ | ഹാ | ർ | ലി | യ | 17 പ | ത്രോ | സ് |
| 18 യോ | ഹ | ന്നാ | ൻ | സ്നാ | പ | ക | ൻ |

ലേഖനം

# ചരിത്രം മറന്ന വെളിയനാട് സുന്നഹദോസ്

**എം. കുര്യൻ തോമസ്**

**1876** മിഥുനം 17 (ജൂൺ 29) നു വിജയകരമായി സമാപിച്ച മുളന്തുരുത്തി സുന്നഹദോസ് തുടങ്ങിയുള്ള സുറിയാനി ക്രിസ്ത്യാനി അസോസിയേഷന്റെയും അസോസിയേഷൻ മാനേജിംഗ് കമ്മറ്റിയുടെയും സുദീർഘ ചരിത്രത്തിൽ ബോധപൂർവം തമസ്ക്കരിക്കപ്പെട്ട ഒരു സുപ്രധാനയോഗമുണ്ട്. 1877 മകരം 15-18 (ജനുവരി 27-30) തീയതികളിൽ വെളിയനാട് മാർ സ്തേഫാനോസ് സഹദാ പള്ളിയിൽ നടന്ന വെളിയനാട് സുന്നഹദോസെന്ന മലങ്കര പള്ളി യോഗം.[1] 1875 ഇടവം 29 മുതൽ 1877 ഇടവം 9 വരെ മലങ്കരയിൽ ജൈത്രയാത്ര നടത്തിയ അന്ത്യോഖ്യായുടെ പ. ഇഗ്നാത്തിയോസ് പത്രോസ് തൃതീയൻ പാത്രിയർക്കീസ് ബാവായുടെ 'വാട്ടർലൂ' ആയിരുന്നു വെളിയനാട് സുന്നഹദോസ്.

പ. പത്രോസ് തൃതീയൻ പാത്രിയർക്കീസിന്റെ മലങ്കരയിലെ പ്രവർത്തനങ്ങളെ മുളന്തുരുത്തി സുന്നഹദോസിനു മുമ്പെന്നും പിമ്പെന്നും രണ്ടു ഭാഗങ്ങളാക്കി തിരിക്കാം. പൂർവാർദ്ധത്തിൽ നവീകരണക്കാരുമായുള്ള സമരത്തിന് സഭയെ ഏകോപിപ്പിക്കുന്നതിലും സഭയിൽ കടന്നുകൂടിയ റോമൻ, പ്രൊട്ടസ്റ്റന്റ് ആചാരങ്ങളെയും, കാലികമായ ജീർണതയേയും ദേശീയ ആചാരങ്ങളെയും മാറ്റി പൂർണമായും അന്ത്യോഖ്യൻവൽക്കരിക്കുന്നതിൽ മാത്രമായിരുന്നു പാത്രിയർക്കീസിന്റെ ശ്രദ്ധ. അതിലദ്ദേഹം ഭാഗികമായി വിജയിക്കുകയും ചെയ്തു.

എന്നാൽ മുളന്തുരുത്തി സുന്നഹദോസിനുശേഷം പാത്രിയർക്കീസിന്റെ ശ്രദ്ധ തന്റെ ലൗകീകാധികാരം ഉറപ്പിക്കുന്നതിലായി മാറി. പള്ളികളിൽ നിന്നും രജിസ്റ്റർ ഉടമ്പടി വാങ്ങുക, മലങ്കരയെ തന്റെ നേരിട്ടുള്ള ഭരണത്തിൻ കീഴിലുള്ള ഏഴ് ഇടവകകളാക്കി തിരിക്കുക, രജിസ്റ്റർ ഉടമ്പടി വാങ്ങി ആറുപേർക്ക് മെത്രാൻ സ്ഥാനം കൊടുക്കുക, കൈമുത്തും റിശീസയും കണക്കു പറഞ്ഞു വാങ്ങുക തുടങ്ങിയ നടപടികൾ എല്ലാം നടത്തിയത് ഈ രണ്ടാം പകുതിയിലാണ്. ഈ മനം മാറ്റത്തിന്റെ കാരണങ്ങൾ ഇനിയും വിശകലനം ചെയ്യേണ്ടിയിരിക്കുന്നു.[2]

മുളന്തുരുത്തി സുന്നഹദോസിനുശേഷം പത്രോസ് തൃതീയൻ പാത്രിയർക്കീസ് ആദ്യം ചെയ്ത പ്രധാന കർമ്മം വി. മൂറോൻ കൂദാശയാണ്. 1876 ആഗസ്റ്റ് 27 ന് മുളന്തുരുത്തി പള്ളിയിൽ വെച്ച് സർവരുടെയും സഹകരണത്തോടെ ആ കൂദാശ ഭംഗിയായി നടത്തി. ഇതിനെ തുടർന്ന് കോനാട്ടു ഗീവർഗീസ് റമ്പാൻ, കടവിൽ പൗലൂസ് റമ്പാൻ, അമ്പാട്ട് ഗീവർഗീസ് റമ്പാൻ, ചാത്തുരുത്തി ഗീവർഗീസ് റമ്പാൻ എന്നിവരോട് മേല്പട്ടസ്ഥാനം സ്വീകരിക്കുന്നതിനായി രജിസ്റ്റർ ചെയ്ത ഉടമ്പടികൾ ആവശ്യപ്പെട്ടു. കൊച്ചി രാജ്യത്ത് ഇവ രജിസ്റ്റർ ചെയ്യുന്നതിന് ചിങ്ങം 15-ന് രജിസ്റ്ററാർ മുളന്തുരുത്തി പള്ളിയിലെത്തി. ഈ സമയത്ത് മാനേജിംഗ് കമ്മറ്റി അംഗങ്ങൾ മുളന്തുരുത്തിയിലുണ്ടായിരുന്നു.

ഈ നടപടി കമ്മറ്റി അംഗങ്ങളെ ക്ഷുഭിതരാക്കി. "ജാതിയുടെ പൊതുവിലേയ്ക്കു വേണ്ട മതസംബന്ധമായും സമുഹസംബന്ധമായും ഉള്ള സകല കാര്യങ്ങൾക്കും കൈകാരകർത്താക്കളും ഭാരവാഹികളുമായി"[3] തങ്ങളെ ചുമതലപ്പെടുത്തിയിരിക്കുമ്പോൾ തങ്ങളുടെ അറിവും ആലോചനയും കൂടാതെ തങ്ങളെ സംബന്ധിക്കുന്ന കാര്യങ്ങൾ രജിസ്റ്റർ പ്രമാണമാക്കുന്നതിൽ പ്രതിഷേധിച്ച് ഇരുപത്തിനാല് അംഗങ്ങളുള്ള കമ്മറ്റിയിൽ നിന്നും മാലിത്ര ഏലിയാസ് കത്തനാർ മുതൽ ആറ് പട്ടക്കാരും പനയ്ക്കൽ അയ്പ്പുരു മുതൽ ഒൻപത് അയ്മേനികളും - അതായത് അന്നു മുളന്തുരുത്തിയിലുണ്ടായിരുന്ന പതിനഞ്ചു കമ്മറ്റിക്കാരും - ചിങ്ങം 16-ന് രാജി എഴുതിക്കൊടുത്തു. ഇതു പാത്രിയർക്കീസിനെ ചൊടിപ്പിച്ചു. തുടർന്ന് പാത്രിയർക്കീസും കമ്മറ്റിക്കാരും തമ്മിൽ ഇതേപ്പറ്റി സംവാദം നടന്നു. മെത്രാൻ സ്ഥാനം നൽകുന്നത് തന്റെ അധികാരമാണെന്നും മറ്റാർക്കും അതിൽ കാര്യമില്ലെന്നുമായിരുന്നു പാത്രിയർക്കീസിന്റെ വാദം. അതിൽ തർക്കമില്ലെന്നും പക്ഷേ ഈ നാട്ടിൽ തങ്ങൾ തിരഞ്ഞെടുക്കുന്നവർക്കേ പട്ടം കൊടുക്കാവു എന്നുമായിരുന്നു കമ്മറ്റിക്കാരുടെ പക്ഷം.[4]

കമ്മറ്റി ഇതുവരെ ആവശ്യപ്പെടുകയോ തിരഞ്ഞെടുക്കുകയോ ചെയ്യാഞ്ഞതിനാലാണ് താൻ അപ്രകാരം ചെയ്തതെന്നും കമ്മറ്റി ഇനി തിരഞ്ഞെടുക്കുന്നവർക്ക് പട്ടം കൊടുക്കാൻ വിരോധമില്ലെന്നും മലങ്കര ഭരിപ്പാൻ ഇനി ഒരു മെത്രാൻ പോരെന്നും നാലോ ആറോ പേരുവേണമെന്നും പാത്രിയർക്കീസ് കമ്മറ്റിക്കാരെ അറിയിച്ചു. താൻ തെരഞ്ഞെടുത്തവരിൽ ആരെങ്കിലും അയോഗ്യരെങ്കിൽ ആ വിവരം അറിയിച്ചാൽ അവരെ ഒഴിവാക്കാമെന്നും പാത്രിയർക്കീസ് പറഞ്ഞു. അവർ അന്നത്തെ ഏറ്റവും മികച്ച സ്ഥാനാർത്ഥികളായതിനാലാവാം തൽക്കാലം കമ്മറ്റിക്കാർ അടങ്ങി. പകരം കമ്മറ്റിക്കാർ എന്ന നിലയിൽ തങ്ങളുടെ സ്ഥാനം ഉറപ്പിച്ച് കല്പന നൽകണമെന്ന് ആവശ്യപ്പെടുകയും പാത്രിയർക്കീസ് അതുനൽകുകയും ചെയ്തു.ആ അദ്ധ്യായം തൽക്കാലം അങ്ങനെ അവസാനിച്ചു.

കൊച്ചി രാജ്യത്തു രജിസ്റ്റർ ചെയ്തതു

---

*(1) വെളിയനാട് സുന്നഹദോസിനെ പറ്റി വിശദമായ ദൃക്സാക്ഷി വിവരണം കരോട്ടു വീട്ടിൽ മാർ ശീമോൻ ദിവന്നാസിയോസിന്റെ (+1886)നാളാഗമത്തിലുണ്ട്. അതേ കാലഘട്ടത്തിലെ മറ്റ് പല കൈയെഴുത്തു ഗ്രന്ഥങ്ങളിലും ഈ സുന്നഹദോസിലെ സംഭാവങ്ങളെപ്പറ്റി പരാമർശനങ്ങളുണ്ട്. സമീപകാലത്ത് "മലങ്കര സഭയിലെ ആദ്യ ഭദ്രാസനങ്ങൾക്ക് 125 വയസ്സ്" (മലങ്കരസഭാ ദീപം 2001 ആഗസ്റ്റ് 16-31, സെപ്തം. 1-16) എന്ന ലേഖനത്തിൽ വർഗീസ് ജോൺ തോട്ടപ്പുഴയും, മലങ്കരസഭാ വിജ്ഞാനകോശത്തിൽ ഈ ലേഖകനും ഈ സുന്നഹദോസിനെപ്പറ്റി ലഘുവായി പരാമർശിച്ചിട്ടുണ്ട്. (2) മുളന്തുരുത്തി സുന്നഹദോസിലോ തുടർന്നോ തന്റെ ലൗകീക അധികാരം ഉറപ്പിക്കുന്ന രീതിയിലുള്ള ഒരു ഉടമ്പടിയും നൽകാൻ മാർ ദിവന്നാസ്യോസോ മലങ്കര പള്ളിയോഗമോ തയ്യാറാകാതിരുന്നതാണോ ഈ മനം മാറ്റത്തിനു പിന്നിലെന്ന് പരിശോധിക്കേണ്ടിയിരിക്കുന്നു. (3) കമ്മറ്റിയംഗങ്ങൾ പാത്രിയർക്കീസിനു നൽകിയ രാജിക്കത്തിൽ നിന്ന് (നാളാഗമം). (4) പകലോമറ്റം മെത്രാൻ വാഴ്ചയുടെ ജീർണതയുടെ കാലം മുതലെങ്കിലും (19-ാം നൂറ്റാണ്ടിന്റെ പ്രാരംഭം) മലങ്കര സഭാദ്ധ്യക്ഷന്മാരെ തെരഞ്ഞെടുക്കുകയോ വാഴ്ച അംഗീകരിക്കുകയോ ചെയ്യുന്നതിനുള്ള അധികാരം മലങ്കര പള്ളി യോഗത്തിന് ഉണ്ടായിരുന്നു. ഈ അധികാരം വിട്ടുകൊടുക്കാൻ കമ്മറ്റിക്കാർ തയ്യാറായില്ല എന്നതിന്റ് സൂചനയാണ് ഈ പരാമർശം.*

കൂടാതെ തിരുവിതാംകൂറിലും രജിസ്റ്റർ ചെയ്ത പ്രമാണങ്ങൾ വാങ്ങിയശേഷം,[5] പാത്രിയർക്കീസ് 1876 ഡിസംബർ മൂന്നിന് കോനാട്ട് ഗീവർഗീസ് മാർ യൂലിയോസിനും കടവിൽ പൗലോസ് മാർ അത്താനാസിയോസിനും ഡിസംബർ 10-ന് അമ്പാട്ട് ഗീവർഗീസ് മാർ കൂറിലോസിനും ചാത്തുരുത്തിൽ ഗീവർഗീസ് മാർ ഗ്രിഗോറിയോസിനും വടക്കൻ പറവൂർ പള്ളിയിൽ വച്ച് മേല്പട്ട സ്ഥാനം നൽകി. അന്നു മലങ്കരെ ഉണ്ടായിരുന്ന പുലിക്കോട്ടിൽ ജോസഫ് മാർ ദീവന്നാസ്യോസ് അഞ്ചാമൻ, അബ്ദുള്ള മാർ ഗ്രീഗോറിയോസ് എന്നീ മേല്പട്ടക്കാരുടെ സഹകരണം കൂടാതെ പാത്രിയർക്കീസ് ഒറ്റയ്ക്കാണ് ഈ വാഴ്ച നടത്തിയത്.[6] ഇതിനിടയിൽ ഏതാനും പള്ളികളിൽ നിന്നും ലൗകികാധികാരം സംബന്ധിച്ച രജിസ്റ്റർ ഉടമ്പടികൾ വാങ്ങി.

**കുട്ടനാട്ടിലെ വെളിയനാടു പള്ളിയിൽ കൂടിയ ഈ സുന്നഹദോസിൽ മലങ്കര പള്ളിയോഗം തങ്ങളുടെ അവകാശ-അധികാരങ്ങളെപ്പറ്റി പ്രകടിപ്പിച്ച അതേ വികാരമാണ് 1909 ൽ അബ്ദുള്ള പാത്രിയർക്കീസ് ലൗകീകാധികാരം ആവശ്യപ്പെട്ട പഴയസെമിനാരി അസോസിയേഷനിലും അവർ പ്രകടിപ്പിച്ചത്. ജാതിക്കുതലവനെന്ന നിലയിൽ മലങ്കര മെത്രാപ്പോലീത്താ വട്ടശ്ശേരിൽ മാർ ദീവന്നാസ്യോസ് അന്ന് തന്റെ ജനങ്ങളോടൊത്തു നിന്നു. തുടർന്ന് മലങ്കര സഭയും അബ്ദുള്ള പാത്രിയർക്കീസുമായുള്ള യുദ്ധത്തിൽ അദ്ദേഹത്തിന്റെ നിലപാടിനെ ഈ പശ്ചാത്തലത്തിൽ വേണം കാണാൻ.**

ആ വർഷം ധനു 15-നു കൊച്ചി കോട്ട പള്ളിയിൽ കൂടിയ മാനേജിംഗ് കമ്മറ്റി സമുദായ സ്വത്തുക്കൾക്കുവേണ്ടി വ്യവഹാരപ്പെടുന്നതിനെപ്പറ്റി ആലോചിക്കാൻ ഒരു മലങ്കരപള്ളി യോഗം മകരം 15-നു വെളിയനാടു പള്ളിയിൽ കൂടുന്നതിനു നിശ്ചയിച്ചു. അതിലേയ്ക്ക് ഒരോ പള്ളിയിൽ നിന്നും "ഒരു പട്ടക്കാരനും രണ്ടു പ്രധാനികളും" പള്ളിക്കാരുടെ സമ്മത പത്രത്തോടു കൂടെ വന്നു കൂടത്തക്കവണ്ണം" [7] കല്പന അയച്ചു.

മകരം 14-നു പാത്രിയർക്കീസും മാർ ദീവന്നാസ്യോസ് അഞ്ചാമനും നാല് അഭിനവ മെത്രാൻമാരും വെളിയനാട്ടെത്തി. മകരം 15 നു രാവിലെ നമസ്ക്കാരവും വി. കുർബാനയും കഴിഞ്ഞ് പാത്രിയർക്കീസിന്റെ അടുക്കൽ കൂടി. വിശ്വാസത്തിന്റെ സ്ഥിരതയെക്കുറിച്ചും ഇപ്പോൾ ഭവിച്ചിരിക്കുന്ന വീഴ്ചകളെപ്പറ്റിയും പാത്രിയർക്കീസ് ആമുഖ പ്രസംഗം പറഞ്ഞു. തുടർന്ന് സമുദായത്തിന്റെ പൊതു കാര്യത്തെക്കുറിച്ച് 15,16,17 തീയതികളിൽ രാവിലെ എട്ടു മുതൽ ഒന്നുവരെയും രണ്ടു മുതൽ അഞ്ചുമണിവരെയും യോഗം കൂടണമെന്ന് പാത്രിയർക്കീസ് ആവശ്യപ്പെട്ടു. തുടർന്നു യോഗം ആരംഭിച്ചു. ആദ്യ ദിവസം ആലോചനാവിഷയങ്ങൾ ക്രമപ്പെടുത്തുകയാണ് ചെയ്തത്.

1876 മിഥുനം 15-ന് കൂടിയ മുളന്തുരുത്തി സുന്നഹദോസ് കമ്മറ്റിയേയും ആലോചനക്കാരെയും നിശ്ചയിച്ചിട്ടും ഇതുവരെ കൂടി തീരുമാനമെടുക്കാത്തതിനാൽ പ്രധാനമായും ഈ സുന്നഹദോസിൽ ആലോചിക്കേണ്ട വിഷയങ്ങൾ രണ്ടാണെന്നു യോഗം തീർച്ചപ്പെടുത്തി. സഭയിൽ മാർ മാത്യൂസ് അത്താനാസ്യോസ് മുഖാന്തിരം ഉണ്ടായിട്ടുള്ള വിശ്വാസ വിപരീതങ്ങളെ ഒതുക്കുന്നതിനും നവീകരണ കൈവശത്തിൽ ഇരിക്കുന്ന പൊതു മുതൽ ഒഴിപ്പിച്ചെടുക്കുന്നതിനുമുള്ള മാർഗ്ഗങ്ങൾ കണ്ടെത്തണമെന്നും തീരുമാനിച്ചു. "ഒന്നുകിൽ ശത്രുവിനെ കീഴ്പ്പെടുത്തുക അല്ലെങ്കിൽ അവരോടു മറ്റു വിധത്തിൽ പെരുമാറുക"[8] ഇതിൽ ഏതുവേണമെന്ന് സുന്നഹദോസ് അംഗങ്ങൾ നിശ്ചയിക്കണമെന്നും ഏതു വിധമായാലും അതിനുള്ള മാർഗ്ഗം കൂടി അവർതന്നെ വിവരിക്കണമെന്നും തീരുമാനിച്ചു.

സുന്നഹദോസിനു ഹാജരായ പള്ളി പ്രതിപുരുഷന്മാരുടെ സമ്മതപത്രങ്ങൾ വാങ്ങിക്കുവാൻ കാരോടുവീട്ടിൽ ശീമോൻ റമ്പാനെയും, മുറിമറ്റത്തിൽ പൗലൂസു മല്പാനെയും ചുമതലപ്പെടുത്തി അന്നത്തെ യോഗം അവസാനിച്ചു.

രണ്ടാം ദിവസം (മകരം 16) രാവിലെ വി. കുർബാനയ്ക്കു ശേഷം 8 മണിക്ക് യോഗം ആരംഭിച്ചു കോട്ടയത്തു സെമിനാരിക്കും വട്ടിപ്പണപലിശയ്ക്കും വേണ്ടി സിവിൽ കേസു കൊടുക്കാൻ തീരുമാനിച്ചു. അതിനാവശ്യമായി വരുന്ന ചെലവ് ഏകദേശം 10,000 രൂപ വരുമെന്നും അതു തൽക്കാലം പള്ളികളിൽ നിന്നു പിരിക്കുക അസാദ്ധ്യമായതിനാൽ കമ്മറ്റിക്കാർ 24 പേരും അറുപതു രൂപ വീതവും ആലോചനക്കാർ എഴുപതുപേർ മുപ്പതു രൂപ വീതവും എടുക്കണമെന്നും, മുപ്പതുരൂപ കൊടുക്കാൻ മനസുള്ള എല്ലാവരെയും ആലോചനാ സമൂഹത്തിൽ ചേർക്കണമെന്നും തീരുമാനിച്ചു.[9]

മുളന്തുരുത്തിയിൽ വെച്ചു കമ്മറ്റിക്കാരായി തിരഞ്ഞെടുത്തവരിൽ സഹകരിക്കാത്തവരെയും, റമ്പാൻ സ്ഥാനം ഏറ്റവരെയും കമ്മിറ്റിയിൽ നിന്നും നീക്കി, പകരം മറ്റ് ആളുകളെ തിരഞ്ഞെടുക്കണമെന്നും നിശ്ചയിച്ച് അന്നത്തെ യോഗം അവസാനിച്ചു.[10]

മൂന്നാം ദിവസം നമസ്ക്കാരം കഴിഞ്ഞ് ഏഴു മണിക്കു തന്നെ യോഗം ആരംഭിച്ചു. സെമിനാരിക്കേസിൽ വക്കീലായി നിശ്ചയിച്ചിരിക്കുന്ന ഓക്കർ സായിപ്പിനെ അന്നു

---

*(5) ഇസ്സഡ് എം. പാറേട്ട്, മുളന്തുരുത്തി സുന്നഹദോസ്, കോട്ടയം 1966, pp. 197-206 (6) പുരാതന സഭകളുടെ കാനോൻ പ്രകാരം മൂന്ന് മേല്പ്പട്ടക്കാരെങ്കിലും ചേർന്നുവേണം മറ്റൊരു മേല്പട്ടക്കാരനെ വാഴിക്കുവാൻ. അടിയന്തര സാഹചര്യങ്ങളിൽ ഇതിന് അപവാദമായി ഒറ്റ മെത്രാൻ തനിച്ച് മേല്പട്ട സ്ഥാനാഭിഷേകം നടത്തിയ ധാരാളം സംഭവങ്ങളുണ്ട്. എന്നാൽ 1665 മുതൽ 1825 വരെ ഒരു മെത്രാൻ മാത്രമുണ്ടായിരുന്ന മലങ്കരയിൽ പിൻഗാമികളെ ഒറ്റയ്ക്കു വാഴിച്ചത് ക്രമരഹിതമെന്ന് വാദിച്ചിരുന്ന പാത്രിയർക്കീസ്, അത്തരം അടിയന്തരസാഹചര്യങ്ങളൊന്നും നിലവിലില്ലാതിരുന്നിട്ടും, മറ്റു രണ്ടു മെത്രാന്മാർ സ്ഥലത്തുണ്ടായിരുന്നിട്ടും ഒറ്റയ്ക്കു വാഴിച്ചത് ദുരൂഹമായിരിക്കുന്നു. പുലിക്കോട്ടിൽ മാർ ജോസഫ്ദിവന്നാസിയോസിനെ അന്ത്യോഖ്യാപാത്രിയർക്കീസ് പ.യാക്കോബ് ദ്വിതീയൻ 1865 ഏപ്രിൽ 30 ന് ഡയർബക്കറിൽ വച്ച് വാഴിച്ചപ്പോൾ മൂന്നു മെത്രാന്മാരുടെ എണ്ണം തികയ്ക്കുവാൻ അർമേനിയൻ സഭയിലെ മേല്പട്ടക്കാരനെ കൂടി ക്ഷണിച്ചു വരുത്തിയിരുന്നു. (7) ഈ ലേഖനത്തിലെ ഉദ്ധരണികൾ മാർ ശീമോൻ ദിവന്നാസിയോസിന്റെ നാളാഗമത്തിൽ നിന്നുള്ളവയാണ്. (8) ജോസഫ് മാർ ദിവന്നാസിയോസിന് സഭ പിളർത്തണമെന്നോ പാലക്കുന്നത്ത് മാത്യൂസ് മാർ അത്താനാസിയോസിനെ പരിത്യജിക്കണമെന്നോ ആഗ്രഹമില്ലായിരുന്നു. 1889 ൽ സെമിനാരിക്കേസിൽ സമ്പൂർണ്ണ വിജയം നേടിയ ശേഷം, പാലക്കുന്നത്ത് തോമസ് അത്താനാസിയോസ് വിശ്വാസ വിപരീതം ത്യജിച്ച് മടങ്ങിവരുന്ന പക്ഷം താൻ സ്ഥാനത്യാഗം ചെയ്ത് അധികാരം അദ്ദേഹത്തെ ഏല്പിച്ചുകൊടുക്കാമെന്ന് തിരുവിതാംകൂർ മഹാരാജാവിനെ അറിയിച്ചിരുന്നു. (9) മുളന്തുരുത്തി സുന്നഹദോസിൽ കമ്മറ്റിക്കാർക്ക് അംഗത്വഫീസ് നിശ്ചയിച്ചിരുന്നുവെങ്കിലും ആ തുക പിരിക്കാൻ പാത്രിയർക്കീസ് സമ്മതിച്ചില്ല. (10) മുളന്തുരുത്തിയിൽ വച്ച് കമ്മറ്റിക്കാരായി തെരഞ്ഞെടുക്കപ്പെട്ടവരിൽ രണ്ടു പേർ ഇതിനിടയിൽ റമ്പാൻ സ്ഥാനം ഏറ്റിരുന്നു. ഈ നിശ്ചയത്തിൽ നിന്ന്, ഇടവക ഭരണമുള്ള പട്ടക്കാരെ മാത്രമാണ് കമ്മറ്റിക്കാരായി ഉദ്ദേശിച്ചിരുന്നതെന്ന് വ്യക്തമാണ്.*

ക്ഷണിച്ചു വരുത്തിയിരുന്നു. അന്നു പാത്രിയർക്കീസ് ഹൂദായ കാനോനിൽ നിന്നും സംഗ്രഹിച്ചെഴുതിയ ഒരു വിശ്വാസ പ്രമാണം സുന്നഹദോസിൽ വായിച്ചു. സുന്നഹദോസ് അത് അംഗീകരിച്ചു. തുടർന്ന് ആ പുസ്തകം മലയാളത്തിൽ അച്ചടിപ്പാൻ ഗീവർഗീസ് മാർ ഗ്രീഗോറിയോസ് മെത്രാപ്പോലീത്തായെ ഏല്പിച്ചു. അന്നു തുടർന്നു നടന്ന സംഭവങ്ങളുടെ ദൃക്സാക്ഷി വിവരം ഇപ്രകാരമാണ്.

"അതിന്റെ ശേഷം മലയാളം ഏഴ് എടവകയായി തിരിച്ചിരിക്കുന്നു എന്നും ഇപ്പോൾ അഞ്ചു മെത്രാന്മാരു മലയാളത്തിലുള്ളതിനോടു കൂടി ഇനി രണ്ടുപേർക്കു കൂടി പട്ടം കൊടുക്കണമെന്നും മറ്റും പിതാവു നിശ്ചയിച്ചു കൂട്ടത്തൊടു കല്പിച്ചു. രണ്ടു പേർക്കുകൂടെ പട്ടം കൊടുക്കണമെന്നുള്ള കാര്യത്തിൽ ജനത്തിനു തീരുമാനം ഇഷ്ടം ഇല്ലന്നും-ഇപ്പോൾ ഈ അഞ്ചു പേരുള്ളതു മതി എന്നും-ഇതിൽ പൊതു കാര്യങ്ങൾ അന്വേഷിക്കുന്നതിനു പുലിക്കോട്ടിൽ മാർ ദിവന്നാസിയോസു മെത്രാപ്പോലീത്തായെ കമ്മറ്റിയിൽ തലവനായി കല്പിച്ച് ആക്കിത്തരണമെന്നു കൂട്ടമായി പിതാവിന്റെ തിരുമുമ്പാകെ ഒരു സങ്കടം എഴുതി വച്ചു-ആയ്ത് അവിടത്തെ ഇഷ്ടത്തിനു വിരോധം ആയിരുന്നതിനാൽ കോപിച്ച- ആത്മീയമായ നമ്മുടെ കാര്യത്തിൽ പ്രവേശിക്കുവാൻ നിങ്ങൾക്ക് എന്തു കാര്യമെന്നും മറ്റും കല്പിച്ച ആ കടലാസ കീറി കൂട്ടത്തിന്റെ മുമ്പാകെ ഇട്ടുകളഞ്ഞു- അതിനാൽ കൂട്ടത്തിന്ന് എത്രയും വ്യസനവും ദുഃഖവും ആയിതീർന്നു-ഇതിന്റെ ശേഷം യാതൊരു ആലോചനയും നിവൃത്തിയും കൂടാതെ തീർന്നതു തന്നെ അല്ല-വക്കീലായിട്ടു വന്നിരുന്ന മെസ്തർ ഓക്കർ സായ്പ്പും കൊച്ചിക്കു തിരിച്ചു പൊകയും ചെയ്തു.

അതിന്റെ ശെഷം വിശുദ്ധ പിതാവു ദീവന്നാസ്യോസു മെത്രാപൗലീത്തയുടെയും പനയ്ക്കൽ അയിപ്പൂരുവിന്റെയും കുര്യൻ റൈട്ടരുടെയും ആലോചനയിൽ കൂട്ടം മേൽപ്രകാരം നമ്മുടെ മുമ്പാകെ എഴുതി വെപ്പാൻ ഇടവന്നതാകുന്നു എന്നും മറ്റും കല്പിച്ച അവർ മൂവരുടെമേൽ കോപിച്ചു-ദീവന്നാസ്യോസു മെത്ര-മെലിൽ ഈ കൂട്ടത്തിൽ പ്രവേശിക്കരുതെന്നും കല്പിച്ചു-അതിനാൽ അദ്ദെഹവും തെക്കെരിൽ ഏതാനും പള്ളിക്കാരും കൂടി അന്നു തന്നെ പോയി-പരുമലെ താമസിച്ചു-അതിന്റെശെഷം അന്നു തന്നെ കുര്യൻ റൈട്ടറും ആയിപ്പൂരുവും മറ്റ ഏതാനും പെരുകൂടി പൊയി- അയിപ്പൂരു കൊച്ചിക്കും-റൈട്ടരു ശെങ്ങനാശെരിക്കുമത്രെ പോയതു-വടക്കുനിന്നുള്ള പള്ളിക്കാരരിൽ ആരും തന്നെ പൊയില്ല-തെക്കരിൽ കൊട്ടയത്തുനിന്നും പുതുപ്പള്ളിയിൽ നിന്നും ഏതാനും പേരു മാത്രം താമസിച്ചു."

ഭൂരിഭാഗം ജനപ്രതിനിധികളും സ്ഥലം വിട്ടു എന്ന വസ്തുത പാത്രിയർക്കീസിനെ ഞെട്ടിച്ചു. പിറ്റേദിവസം സുന്നഹദോസിൽ ശേഷിച്ചിരുന്നവരോട് സിവിൽക്കേസു കൊടുക്കാനുള്ള നടപടികൾ സ്വീകരിക്കാൻ ആവശ്യപ്പെട്ടു. അവർ പണപ്പിരിവിനു മുമ്പു ചെയ്ത തീരുമാനം ഉറപ്പിക്കാനും, അപ്രകാരം പിരിച്ച പണവുമായി കുംഭം 15-നു കോട്ടയത്തു പള്ളിപ്രതിനിധികൾ കൂടത്തക്കവണ്ണം കല്പന നൽകണമെന്ന് ആവശ്യപ്പെട്ടെങ്കിലും പാത്രിയർക്കീസ് കല്പന നൽകിയില്ല.

യോഗം പിരിഞ്ഞ ശേഷം പിറ്റേന്ന് കുര്യൻ റൈട്ടർ പാത്രിയർക്കീസിനെ വന്നു കണ്ടു പ്രശ്നങ്ങൾ പറഞ്ഞു തീർത്ത് 'ഐമോസ്യപ്പെട്ടു'. നവീകരണക്കാരുമായുള്ള വ്യവഹാരത്തിന് സഭ ഒരുമിച്ചു നിൽക്കേണ്ടതിന്റെ ആവശ്യകതയും അതിന് പുലിക്കോട്ടിൽ മാർ ദീവന്നാസ്യോസിന്റെ നേതൃത്വത്തിന്റെ അത്യാവശ്യവും നന്നായി അറിയാമായിരുന്ന കുര്യൻ റൈട്ടർ, പാത്രിയർക്കീസിന്റെ അനുമതി കൂടാതെ തന്നെ പരുമലെച്ചെന്ന് മാർ ദീവന്നാസ്യോസിനെ കൂട്ടിക്കൊണ്ടുവന്നു. തൽക്കാലം പാത്രിയർക്കീസുമായുള്ള പ്രശ്നം പറഞ്ഞു തീർത്ത് അന്നു തന്നെ അവർ കോട്ടയത്തിനു പോയി.

വെളിയനാട് സുന്നഹദോസ് സാങ്കേതിക അർത്ഥത്തിൽ ഒരു പരാജയമായിരുന്നു. കാര്യമായ തീരുമാനങ്ങൾ ഒന്നുമെടുക്കാനാവാതെ ഒരു വിഭാഗത്തിന്റെ ബഹിഷ്കരണത്തിലെത്തിച്ചേർന്ന ഈ യോഗം പുരാതനമായ മലങ്കര പള്ളിയോഗത്തിന്റെ അവകാശ സംരക്ഷണ സമരത്തിന്റെ വേദിയായി. ആ അർത്ഥത്തിൽ ഈ യോഗം മലങ്കരയുടെ വിജയമായി കണക്കാക്കാം.

വെളിയനാട് യോഗം പ. പത്രോസ് പാത്രിയർക്കീസിന്റെ പരാജയവുമായിരുന്നു. തന്റെ തിരുസന്നിധിയിൽ നിന്നും തെക്കൻ പള്ളികൾ സമ്പൂർണ്ണ ബഹിഷ്ക്കരണം നടത്തിയത് പാത്രിയർക്കീസിന്റെ ലൗകീകാധികാരമോഹങ്ങൾക്കേറ്റ കനത്ത തിരിച്ചടി ആയിരുന്നു. കൂട്ടത്തിൽ, തന്റെ കണ്ണിലെ കരടായി മാറിയ മാർ ദീവന്നാസ്യോസിനോടുള്ള യോഗത്തിന്റെ കൂറ് അദ്ദേഹത്തിന്റെ മുമ്പിൽ ഭാവിയിലേയ്ക്കുള്ള ചൂണ്ടുപലകയായിരുന്നു. മലങ്കര പള്ളി യോഗത്തിന്റെ എതിർപ്പ് വകവയ്ക്കാതെ 1877 മെയ് 17-ന് ചിറളയത്ത് പള്ളിയിൽ വച്ച് പാത്രിയർക്കീസ് രണ്ടു മേൽപ്പട്ടക്കാരെക്കൂടി വാഴിച്ചു. ഇതിലും മാർ ദീവന്നാസ്യോസ് അഞ്ചാമനും അബ്ദള്ള ഗ്രീഗോറിയോസും പങ്കെടുത്തില്ല. മാത്രമല്ല, 1877 ഇടവം 9-ന് തന്റെ മടക്കയാത്രയ്ക്കു തൊട്ടുമുമ്പ് കുന്നംകുളത്തു വെച്ച് ഇനിയൊരിക്കലും മലങ്കര പള്ളിയോഗമോ മജ്ലിസോ (അസോസിയേഷൻ മാനേജിംഗ് കമ്മറ്റി) വിളിച്ചു കൂട്ടരുതെന്ന് ആറ് നവമെത്രാന്മാർക്കും പാത്രിയർക്കീസ് കർശനനിർദ്ദേശം നൽകി. അത് നടപ്പിലായില്ല എന്ന ചരിത്ര സത്യം വിരൽ ചൂണ്ടുന്നത് പത്രോസ് പാത്രിയർക്കീസിന്റെ പരാജയത്തിലേക്കാണ്.

# മനുഷ്യവർഗത്തിന്റെ ഭാവി-കംപ്യൂട്ടറുകളെക്കാൾ യഹോവയിൽ ആശ്രയിക്കുക.

മനുഷ്യജാതി കംപ്യൂട്ടർ യുഗത്തിലേക്കു കടക്കുകയാണ്. 21-ാം നൂറ്റാണ്ടിൽ മനുഷ്യൻ ഏറ്റവും അധികം ആശ്രയിക്കേണ്ടി വരുന്നതു കംപ്യൂട്ടറുകളെ ആയിരിക്കും എന്നാണ് ശാസ്ത്രീയ പ്രവചനങ്ങൾ. ബുദ്ധിപരമായി വികസിച്ച കംപ്യൂട്ടറുകൾ ലോകത്തിന്റെ നിയന്ത്രണം ഏറ്റെടുക്കുമെന്ന് കേംബ്രിഡ്ജ് യൂണിവേഴ്സിറ്റിയിലെ ഫിസിക്സ് പ്രൊഫസറും എയിൻസ്റ്റന്റിനു ശേഷം ലോകം കണ്ട സുപ്രസിദ്ധ ശാസ്ത്രജ്ഞനും ചിന്തകനുമായ സ്റ്റീഫൻ ഹാക്കിൻസ് അടുത്തകാലത്ത് പ്രസ്താവിക്കുകയുണ്ടായി. കംപ്യൂട്ടർ സാമ്രാട്ടായ ബിൽഗേറ്റ്സ്, 'The Road Ahead' എന്ന തന്റെ പുസ്തകത്തിൽ ഇത്തരം സന്ദേഹങ്ങൾ നേരത്തെ തന്നെ പ്രകടിപ്പിച്ചിരുന്നു. അമേരിക്കയിലെ ഏറ്റവും പ്രധാന കംപ്യൂട്ടർ സ്ഥാപനങ്ങളിൽ ഒന്നായ 'സൺ മൈക്രോ സിസ്റ്റ'ത്തിന്റെ സ്ഥാപക ഡയറക്ടറും പ്രധാന ശാസ്ത്രജ്ഞനും പ്രസിഡന്റ് ക്ലിന്റന്റെ വിവര സാങ്കേതിക വിദ്യാ ഉപദേശക സമിതിയുടെ ചെയർമാനായിരുന്ന ബിൽജോയി അടുത്ത കാലത്ത് പ്രസിദ്ധീകരിച്ച ഒരു ലേഖനത്തിൽ ഒരു പടി കൂടി കടന്ന മുന്നറിയിപ്പാണ് നൽകിയിരിക്കുന്നത്. ആണുവായുധങ്ങളെക്കാൾ നശീകരണ ശക്തി കംപ്യൂട്ടറുകൾക്കുണ്ട്. ഇപ്പോഴേ നിയന്ത്രിച്ചില്ലെങ്കിൽ മനുഷ്യ ജാതിക്ക് നിലനില്പ് സാദ്ധ്യമില്ലാത്ത ഒരു ഭാവിയിലേയ്ക്ക് ഇതു നമ്മെ നയിക്കുമെന്ന് ബിൽ ജോയി ഭയപ്പെടുന്നു.

മനുഷ്യന്റെ ബുദ്ധിശക്തിയുമായി താരതമ്യപ്പെടുത്തുമ്പോൾ കംപ്യൂട്ടറുകൾ അവയുടെ പ്രകടനം ഓരോ 18 മാസം കഴിയും തോറും ഇരട്ടിയാക്കി വർദ്ധിപ്പിക്കുന്നുവെന്നാണ് ഈ ശാസ്ത്രജ്ഞന്മാരുടെ നിഗമനം. അതു കൊണ്ട് കംപ്യൂട്ടറുകളുടെ ക്രിത്രിമ തലച്ചോറിനെ അതിജീവിക്കണമെങ്കിൽ മനുഷ്യന്റെ ബുദ്ധിയെകൂടുതൽ മെച്ചമാക്കുന്ന ടെക്നോളജികളെ ആശ്രയിക്കേണ്ടിയിരിക്കുന്നു. ജനിതക സാങ്കേതിക വിദ്യ (Genetic Engineering) ആണു ബദലായി നിർദ്ദേശിക്കപ്പെടുന്ന മാർഗ്ഗം. അതായത്, മനുഷ്യന്റെ പാരമ്പര്യ സ്വഭാവത്തെയും ബുദ്ധിയേയും നിയന്ത്രിക്കുന്ന ജനിതക ഘടകങ്ങളായ ഡി.എൻ.എയുടെ തന്മാത്രകളുടെ നിർദ്ദിഷ്ട സ്ഥാനത്ത് മാറ്റം വരുത്തി കംപ്യൂട്ടറുകളെക്കാൾ ബുദ്ധിമാന്മാരായ മനുഷ്യരെ സൃഷ്ടിക്കുക. അങ്ങനെ കംപ്യൂട്ടറുകൾക്ക് കീഴടങ്ങാത്ത അതിബുദ്ധി രാക്ഷസന്മാരുടെ ഒരു പുതിയ തലമുറയെ വാർത്തെടുക്കുക!

മനുഷ്യന്റെ ബുദ്ധിശക്തിയെമാത്രം ആശ്രയിച്ചു നില്ക്കുന്ന ഭാവിയെ കുറിച്ചുള്ള ഇത്തരം സ്വപ്നങ്ങൾ വേദപുസ്തകത്തിലെ ആത്മീയ സന്ദേശവുമായി എങ്ങനെയാണ് പൊരുത്തപ്പെട്ടു പോവുക. വേദശാസ്ത്ര സംബന്ധമായ പുസ്തകങ്ങൾ പ്രസിദ്ധീകരിക്കുന്ന 'ഇന്റർനാഷണൽ റീപ്ലേഴ്സ്' എന്ന അമേരിക്കൻ സ്ഥാപനത്തിന്റെ ഡയറക്ടറാണ് ബാർണി പി. റീസും ഭാര്യയും. തികഞ്ഞ വിശ്വാസിയായ അവർ വേദപുസ്തകത്തിന്റെ കേന്ദ്ര ഭാഗത്തുള്ള ഒരു വാക്യത്തെ ആധാരമാക്കി ഒരു പ്രശ്നോത്തരി തയ്യാറാക്കി. ഏഴ് ചോദ്യങ്ങളും അവയുടെ ഉത്തരങ്ങളും അടങ്ങിയതാണ് ഈ പ്രശ്നോത്തരി. ഇന്റർനെറ്റിൽക്കൂടി അവരുമായി ബന്ധപ്പെട്ട ലോകത്തെമ്പാടുമുള്ള സ്ഥാപനങ്ങൾക്കും സുഹൃത്തുക്കൾക്കും ഇത് അയച്ചു കൊടുത്തു. അങ്ങനെ ലഭിച്ച ഏഴ് ചോദ്യോത്തരങ്ങളാണ് ചുവടെ ചേർക്കുന്നത്.

ചോ: വേദപുസ്തകത്തിലെ ഏറ്റവും ചെറിയ അദ്ധ്യായം?

ഉ: സങ്കീർത്തനങ്ങൾ 117

ചോ: വേദപുസ്തകത്തിലെ ഏറ്റവും വലിയ അദ്ധ്യായം?

ഉ : സങ്കീർത്തനങ്ങൾ 119

ചോ: വേദപുസ്തകത്തിലെ കേന്ദ്ര ഭാഗത്തുള്ള അദ്ധ്യായം?

ഉ : സങ്കീർത്തനങ്ങൾ 118

ചോ: 118-ാം അദ്ധ്യായത്തിന്റെ പിന്നിലുള്ള അദ്ധ്യായങ്ങളുടെ സംഖ്യ?

ഉ : 594

ചോ: 118-ാം അദ്ധ്യായത്തിനു ശേഷമുള്ള അദ്ധ്യായങ്ങങ്ങളുടെ സംഖ്യ?

ഉ : 594

ചോ: സങ്കീർത്തനത്തിന്റെ 118-ാം അദ്ധ്യായത്തിനു മുന്നിലും പിന്നിലും ഉള്ള അദ്ധ്യായങ്ങൾ കൂട്ടിയാൽ കിട്ടുന്ന സംഖ്യ?

ഉ : 594 + 594 = 1188

ചോ: അങ്ങനെയെങ്കിൽ വേദപുസ്തകത്തിലെ കേന്ദ്ര സ്ഥാനത്തുള്ള വാക്യം ഏതാണ്?

ഉ : സങ്കീർത്തനങ്ങൾ 118:8

"മനുഷ്യനിൽ ആശ്രയിക്കുന്നതിനെക്കാൾ യഹോവയിൽ ആശ്രയിക്കുന്നത് നല്ലത്" എന്ന ഈ കേന്ദ്ര വാക്യം സി.പി. റീസും ഭാര്യയും അവരുടെ എല്ലാ പ്രസിദ്ധീകരണങ്ങളിലും അടിവരയിട്ടു രേഖപ്പെടുത്തുന്നു.

ഓരോ ദിവസവും മനുഷ്യ ജീവിതം എന്തെല്ലാം കാര്യങ്ങളിലാണ് ആശ്രയിക്കുന്നത്. വിമാനത്തിൽ യാത്ര ചെയ്യുന്നവർ പൈലറ്റിലാണ് വിശ്വാസം അർപ്പിക്കുന്നത്. ദിവസവും ജോലിയ്ക്കായി യാത്ര ചെയ്യുന്നവർ ട്രയിനിനേയോ, കാറിനേയോ, ബസിനേയോ ശരണം പ്രാപിക്കുന്നു. മനുഷ്യ ജാതിയുടെ മുന്നോട്ടുള്ള പുരോഗതിക്ക് ടെക്നോളജിയേയും കംപ്യൂട്ടറുകളെയും ആശ്രയിക്കാൻ ഭരണകർത്താക്കൾ ആഹ്വാനം ചെയ്യുന്നു. പക്ഷേ വ്യക്തികളുടെയും സമൂഹങ്ങളുടെയും സ്ഥായിയായ നിലനില്പിന് ഇതൊന്നും സഹായകരമല്ല എന്നാണ് വിശുദ്ധ ഗ്രന്ഥത്തിന്റെ മർമ്മ വാക്യമായ സങ്കീർത്തനങ്ങൾ 111:8 തരുന്ന സന്ദേശം. ദൈവത്തെക്കാളുപരി മനുഷ്യരിലോ സമ്പത്തിലോ ആശ്രയിക്കുന്നവരെ മൂഢൻ എന്നാണ് ജ്ഞാനികളിൽ ജ്ഞാനിയായ ശലോമോൻ വിളിക്കുന്നത്. 'യഹോവയിൽ ആശ്രയിക്കുന്നവർ ഒരു നാളും കുലങ്ങാത്ത സീയോൻ പർവ്വതം പോലെയാകുന്നു.' (സങ്കീ. 125:1) ദൈവം മാത്രമാണ് നമ്മുടെ ഭാവിയുടെ യഥാർത്ഥ സംരക്ഷകൻ. ജറുശലേമിലെ ചുറ്റിയുള്ള പർവ്വതങ്ങൾ ദൈവത്തിന്റെ ഈ സംരക്ഷണത്തെ പ്രതീകാത്മകമായി ചിത്രീകരിക്കുന്നു. മനുഷ്യന്റെ ബുദ്ധിയ്ക്ക് പരിമിതികൾ ഉണ്ട്. ഈ കുറവ് നികത്താൻ ദൈവത്തിനു മാത്രമേ കഴിയൂ എന്ന അചഞ്ചല വിശ്വാസമാണ് നമ്മേ വഴി നടത്തേണ്ടത്. കർത്താവായ യേശുവിൽ വിശ്വസിക്കു; എന്നാൽ നീയും നിന്റെ കുടുംബവും രക്ഷ പ്രാപിക്കു(അപ്പൊ.14:31)മെന്നു വി. പൗലൂസ് ആവർത്തിച്ചു പ്രഖ്യാപിക്കുന്നു. "ഞാൻ നിന്നോടുക്കൂടെ ഉണ്ട് ഭ്രമിച്ചു നോക്കേണ്ട . ഞാൻ നിന്റെ ദൈവം ആകുന്നു. ഞാൻ നിന്നെ ശക്തീകരിക്കും. ഞാൻ നിന്നെ സഹായിക്കും." (യെശയ്യാവ് 41:10) തന്റെ സ്വന്തം ജനമായ യിസ്രായേൽ ജനതയ്ക്കു നൽകിയ അതേ വാഗ്ദാനം ദൈവം ഇപ്പോഴും നമുക്കു നൽകുന്നു.

# ആത്മഹത്യകൾ -ദൈവസ്നേഹത്തിന്റെ അഭാവം

തോമസ് പോൾ, മുള്ളനിക്കാട്

കേരളത്തിൽ ആത്മഹത്യാ നിരക്ക് വർദ്ധിച്ചുവരുന്നതായാണ് കാണുന്നത്. കേരളത്തിൽ മാത്രം പ്രതി വർഷം പതിനായിരത്തോളം ആത്മഹത്യ റിപ്പോർട്ടു ചെയ്യപ്പെടുന്നു. അതിന്റെ ഇരട്ടിയോളം ഒതുക്കപ്പെടുന്നുമുണ്ട്. ഇൻഡ്യയിൽ ഏറ്റവും അധികം ആത്മഹത്യ നടക്കുന്നത് പ്രബുദ്ധമായ കേരളത്തിലാണ്. ഒറ്റ തിരിഞ്ഞ ചർച്ചകൾ ഇതേപ്പറ്റി ഉണ്ടാകുന്നുണ്ടെങ്കിലും സമൂഹത്തിന്റെ ഉത്തരവാദിത്വം നിറവേറ്റപ്പെടുന്നില്ല. പണ്ട് ആത്മഹത്യ ചെയ്യുന്നവരേയും അവരുടെ ബന്ധുക്കളേപ്പോലും ഒറ്റപ്പെടുത്തി ഒഴിവാക്കുന്ന പ്രവണതയുണ്ടായിരുന്നതു മാറി അവരെ സഹതാപത്തോടെ നോക്കുന്ന നിലയിൽ എങ്കിലും എത്തിയിട്ടുണ്ട്. പലതരം രോഗങ്ങളിൽ ഒന്നായി ഈ പ്രവണതയെ അംഗീകരിച്ചു തുടങ്ങിയിട്ടുണ്ട്. എന്നാൽ തക്ക സമയത്തുള്ള ഒരു ഇടപെടൽ മൂലം ഒരു വ്യക്തിയെ നഷ്ടപ്പെടുത്താതെ നേടുവാൻ കഴിഞ്ഞാൽ അത് സൃഷ്ടിയേക്കാൾ ഉത്തമമാണ്.

നഷ്ടബോധങ്ങളാലുണ്ടാകുന്ന നിരാശ (depression) മാനസികമായ ഒരു താളം തെറ്റലാണ്. ഈ താളം തെറ്റൽ പലരേയും പലവഴിക്കാണ് നയിക്കുന്നത്. വ്യക്തി സ്വയംആർജ്ജിച്ചിട്ടുള്ള വ്യക്തിത്വം ഏതു മാനസികാവസ്ഥയിലും അവന്റെ പ്രവൃത്തികളെ സ്വാധീനിക്കും. ജീവിതത്തെപ്പറ്റി ശരിയായ അറിവും കാഴ്ചപ്പാടും നേടിയിട്ടുള്ള വ്യക്തി നിരാശ (depression) ഉണ്ടായാലും ഒളിച്ചോട്ടത്തിന് തയ്യാറാകാതെ സ്വയമായോ പരസഹായം തേടിയോ



മാനസികാരോഗ്യം വീണ്ടെടുക്കും. എന്നാൽ ശാഠ്യ സ്വഭാവമുള്ള ആളുകൾ വലുതും ചിലപ്പോൾ ചെറിയ കാരണങ്ങളാൽ പോലും നിരാശയ്ക്കടിപ്പെട്ട് മനസിന്റെ ചരടുകൾ പൊട്ടി മാനസിക ശൂന്യതയിലേക്കും സ്വയനഷ്ടത്തിലേക്കും പോയേക്കാം; ഉത്തമമായൊരു ഇടപെടൽ ഉണ്ടായിട്ടില്ലെങ്കിൽ.

> **സസ്യലതാദികളെക്കാളും പക്ഷി മൃഗാദികളെക്കാളും എന്തു മാത്രം ശ്രേഷ്ഠമാണ് മനുഷ്യന്റെ ജീവിതം. ഇവയൊക്കെ നേരിട്ടുകൊണ്ടിരിക്കുന്നത്ര ജീവിതമത്സരം; (struggle for existence) നിലനിൽപ്പിനായി മനുഷ്യന് നേരിടേണ്ടിവരുന്നില്ല. പൊതുവേ ദൈവത്തിന്റെ വലിയ കൃപയാലും സംരക്ഷണയാലും മനുഷ്യജീവിതം ധന്യവും സംരക്ഷിതവുമാണ്. മനുഷ്യനെ ലോകത്തിന്റെ രാജാവും പുരോഹിതനും പ്രവാചകനുമായാണ് സൃഷ്ടിച്ചിരിക്കുന്നത്.**

18 വയസിൽ താഴെയുള്ള കുട്ടികൾ തികച്ചും പക്വമല്ലാത്ത കാരണങ്ങളാൽ ആത്മഹത്യയ്ക്കു മുതിരാറുണ്ട്. അവർക്കപ്പോൾ താങ്ങാനാവാത്തതും എന്നാൽ സമൂഹത്തിന് നിസ്സാരമെന്നു തോന്നുന്നതുമായ കാരണങ്ങളാൽ ഉത്തേജിതരാകും. സ്നേഹബന്ധങ്ങളുടെ മായ തന്നെയാണ് അവരെ കുരുക്കിലെത്തിക്കുന്നത്. "ഞാൻ അവരുടെ പ്രതീക്ഷ തെറ്റിച്ചു. ഇന്നലെ വരെ എന്നെ കണ്ടരീതിയിൽ ആർക്കും എന്നെ ഇനി കാണുവാൻ കഴിയില്ല." എന്നാൽ ഇതുവരെ കിട്ടിയിരുന്നതിൽ കുറഞ്ഞൊരു സ്നേഹവും പരിഗണനയും എനിക്ക് ചിന്തിക്കുവാൻ പോലും കഴിയില്ല. കുറ്റപ്പെടുത്തുന്നതും ശിക്ഷിക്കുന്നതുമായ സ്നേഹത്തിന് മറുപ്രഹരമായാണ് പലപ്പോഴും ഇത്തരം ആത്മഹത്യകൾ പരിണമിക്കാറ്.

വളരെ ചെറുപ്പത്തിൽതന്നെ യാഥാർത്ഥ്യ ബോധത്തിന്റെ ശിക്ഷണം കുട്ടികൾക്ക് ലഭിക്കേണ്ടതാണ്. ശിക്ഷകളെയും പരിഹാസങ്ങളെയും വെറും guideline മാത്രമായും ഇരുട്ടിൽ വഴി തെറ്റാതെ കാട്ടുന്ന വെളിച്ചത്തിനു തുല്യമാണെന്നും എല്ലാറ്റിനും മീതെ സ്നേഹമെന്ന കവചം പൊതിയപ്പെടുന്നുണ്ടെന്നും കുട്ടികൾക്ക് ബോദ്ധ്യം വരണം. അപക്വമായ മനസുകളെ വേണ്ടത്ര നിരീക്ഷണം കൂടാതെ കഠിനമായി ശിക്ഷിച്ചുവിടുവാൻ പാടുള്ളതല്ലെന്ന് മുതിർന്നവരും അറിഞ്ഞിരിക്കണം. സാവധാനം നേർവഴിക്ക് കൊണ്ടുവരികയോ ബുദ്ധിമുട്ടിയും പോരായ്മകൾ പരിഹരിക്കുവാൻ സഹായിക്കുകയോ ആണ് വേണ്ടത്.

കൗമാരം കഴിയുന്നതോടു കൂടി കൂടുതൽ സങ്കീർണ്ണമാകുന്ന മനസുകളിലേക്ക് സങ്കീർണ്ണമായ കുരുക്കുകൾ വന്നു വീണേക്കാം. പുതിയ പുതിയ സ്നേഹബന്ധങ്ങൾ പഴയ സ്നേഹ വലയങ്ങൾക്ക് ഇടർച്ചയാകുമ്പോൾ പ്രതിസന്ധികൾ ഉണ്ടാകും. എന്നാൽ മുമ്പ് ഉണ്ടായിട്ടുള്ള സമാന അനുഭവങ്ങളിൽനിന്ന് പാഠങ്ങൾ ഉൾക്കൊണ്ട് വികാരപരമല്ലാത്ത യുക്തമായ തീരുമാനങ്ങളെടുക്കാൻ-വിട്ടു വീഴ്ച

കൾക്കു തയ്യാറാകാൻ വ്യക്തികളും സമൂഹവും തയ്യാറാകണം. സമൂഹമാണ് ഇക്കാര്യത്തിൽ കൂടുതൽ പക്വത നേടേണ്ടത്. വ്യക്തിക്കോ, ഒരു കുടുംബത്തിനോ ഉണ്ടാകുന്ന താളപ്പിഴയിൽ സമൂഹം അവരെ ചവിട്ടിമെതിക്കരുത്. സമൂഹത്തിൽ നിന്നും ലോകത്തിൽ നിന്നുപോലും ഒളിച്ചോടുവാൻ ഇത് പലരേയും പ്രേരിപ്പിക്കും. ഇതുമൂലം സമൂഹത്തിനും ബന്ധപ്പെട്ട മറ്റു വ്യക്തികൾക്കുമുണ്ടാകുന്ന വിഷമതകളെ മനസിലാക്കത്തക്കവിധം വ്യക്തി നേടിയിട്ടുള്ള അറിവുകൾ അവനെ സഹായിക്കാനില്ലെങ്കിൽ പ്രശ്നം ഗുരുതരമാകും. സമൂഹം പക്വത നേടണം. പ്രശ്നങ്ങളെ പുതിയ പുതിയ കാഴ്ചപ്പാടുകളിൽ നോക്കിക്കാണുവാൻ ശ്രമിക്കണം. ശരിയായ സംസ്ക്കാരം രൂപപ്പെടുവാൻ തക്ക പൊതു വിദ്യാഭ്യാസം ശക്തിപ്പെടണം.

വാർദ്ധക്യത്തോടടുക്കുമ്പോഴും വ്യക്തി പല കാരണങ്ങളാൽ depression -ന് അടിപ്പെടാറുണ്ട്. ജീവിത പങ്കാളിയുടെ വേർപാട്, പ്രതീക്ഷകൾക്ക് വിരുദ്ധമായ ബന്ധുജനങ്ങളുടെ നിലപാടുകൾ, ഒറ്റപ്പെടുത്തുന്ന മറ്റു സാഹചര്യങ്ങളൊക്കെ മാനസിക ശൂന്യതയിലേക്ക് മനുഷ്യനെ നയിക്കും. ഇവിടെ സമൂഹത്തിന് വലിയ ഉത്തരവാദിത്വം ഉണ്ട്. നിർജ്ജീവതയിൽനിന്ന് സജീവതയിലേക്കും നിഷ്ക്രിയത്വത്തിൽ നിന്ന് സ്വന്തം ഉത്തരവാദിത്വങ്ങളിലേക്കും നയിക്കുവാൻ സുഹൃത്തുക്കൾക്കും സമൂഹത്തിനും ബാദ്ധ്യതയുണ്ട്.

ഇനിയൊരു വിഭാഗം തീരാത്ത വേദനകളും കഷ്ടപ്പാടുകളും ഉള്ള രോഗാവസ്ഥമൂലം ജീവിതത്തിൽ നിന്ന് ഒളിച്ചോടാൻ ശ്രമിക്കുന്നവരാണ്. പലപ്പോഴും സമൂഹം പോലും രഹസ്യമായി അനുകൂലിക്കുന്ന വിഷയമാണിത്. ജീവിത മോഹങ്ങളോ പ്രത്യാശയുടെ അനുഭവമോ അല്ലാതെ അവരെ രക്ഷിക്കുവാൻ മറ്റൊന്നും ഉണ്ടാകില്ല. ഇതു രണ്ടും ലഭിച്ചാൽ 99% ആളുകളും പ്രതീക്ഷയുടെ കച്ചിത്തുരുമ്പിൽ തൂങ്ങിക്കിടന്നുകൊള്ളും. ക്രിസ്തീയമായ പ്രത്യാശ ഒരു പക്ഷെ ജീവിതത്തിലേക്കോ കുറഞ്ഞ പക്ഷം ഉത്തമമായൊരന്ത്യത്തിലേക്കെങ്കിലും ഒരു രോഗിയെ എത്തിക്കും.

ആത്മഹത്യാ പ്രവണത കാണിക്കുന്ന മനോനിലയുള്ള ആളുകളുടെ കാര്യത്തിൽ മനോരോഗ വിദഗ്ധരുടെ സേവനം ലഭ്യമാക്കുന്നതിൽ അഭിമാന പ്രശ്നം കാണുവാൻ പാടില്ല. സ്വയം കഴിയാത്ത എന്തു കാര്യത്തിലും സഹായിക്കാൻ കഴിവുള്ളവരുടെ സേവനം തേടണം. ഇതൊന്നും വലിയ വിഷയമല്ലായെന്ന് പലർക്ക് തോന്നുമ്പോൾ സമൂഹത്തിന്റെ രീതിയും സംസ്ക്കാരത്തിന്റെ ഭാഗവുമായി അതൊക്കെ മാറും. ചെറിയ പ്രശ്നങ്ങൾ വലുതാകാതെ ചില പ്പോൾ ഒരു കൗൺസലറുടെ ഉപദേശം കൊണ്ടോ, റ്റെൻഷൻ, മറ്റ് ചെറിയ മാനസിക പ്രശ്നങ്ങൾ ഒക്കെ ചെറിയ മരുന്നുകളാൽ നാഡീവ്യൂഹത്തിന്റെ പ്രവർത്തനത്തെ അല്പമൊന്ന് സ്വാധീനിച്ച് നാമറിയാതെ മാനസികാരോഗ്യം പൂർവ്വസ്ഥിതിയിൽ എത്തിക്കാൻ ഒരു ഡോക്ടറുടെ സഹായം കൊണ്ടും കഴിഞ്ഞേക്കാം. സംശയരോഗികളും, അമിത മദ്യപാനത്തിന്റെ ദോഷഫലങ്ങൾ പേറുന്നവരും മയക്കുമരുന്നിന്റെ ഉപയോഗത്താൽ ബോധമണ്ഡലം തന്നെ വികലമായവരും നിശ്ചയമായും വിദഗ്ധ സഹായം തേടിയിരിക്കണം.

സാമ്പത്തീക തകർച്ച, വ്യക്തി ജീവിതത്തിൽ പറ്റിപ്പോകുന്ന ചെറുതും വലുതുമായ പാളിച്ചകൾ, നിൽക്കക്കള്ളിയില്ലായെന്നു തോന്നിക്കുന്ന പല കാരണങ്ങൾ കൊണ്ടൊക്കെ സമൂഹ നീതി ഒളിച്ചോട്ടത്തിനാവും മനുഷ്യനെ പ്രേരിപ്പിക്കുന്നത്. (ഈയിടെ ബാംഗ്ലൂരിൽ ഫോണിൽ കൂടി മോശമായി സംസാരിച്ച് ശല്യം ചെയ്യുന്നതായുള്ള പരാതിയിൽ പിടിക്കപ്പെട്ട അയൽക്കാരനും കുടുംബത്തിലുള്ള എല്ലാവരും കൂട്ട ആത്മഹത്യചെയ്തത് വായിച്ചു കാണും.) ഇവിടെ വ്യക്തിയുടെ സംസ്ക്കാര വൈകല്യം മാത്രമല്ല, സമൂഹത്തിന്റെ കാഴ്ചപ്പാടും പരിഷ്ക്കരിക്കപ്പെടണം. സാമ്പത്തിക തകർച്ചയിൽ പെട്ടയാൾ ബുദ്ധിമുട്ടിയും അതിൽ നിന്നു കരകയറാൻ ശ്രമിക്കണം. ബന്ധപ്പെട്ടവർ അതിന് അവർക്ക് അവസരം നൽകുകയും വേണം. എല്ലാറ്റിലും മുഖ്യമായ സാമൂഹിക പ്രശ്നം സാംസ്ക്കാരിക അധഃപതനമാണ്. സമൂഹത്തിൽ നന്മ കുറയുന്നു. സന്മാർഗ്ഗ നിർവ്വചനങ്ങളിൽ പൊരുത്തക്കേടുണ്ടാകുന്നു. പരസ്പര വിശ്വാസവും ദൈവവിശ്വാസവും കുറയുന്നു.

ആത്മഹത്യാ പ്രവണത പലകാരണങ്ങളാലും വർദ്ധിച്ചു വരുന്ന ഈകാലത്ത് മാനസികാരോഗ്യ ചികിൽസ ഒരു പ്രധാന വിഷയമാണ്. ജീവിതത്തിൽ ഉണ്ടാകാൻ സാദ്ധ്യതയുള്ള പ്രതിസന്ധികളെപ്പറ്റി മനുഷ്യൻ മനസിലാക്കിയിരിക്കണം. പല പല കാരണങ്ങളാൽ മനസിനെ കൂട്ടിയോജിപ്പിച്ചിരിക്കുന്ന സന്തുലന ചരടുകൾ പൊട്ടി സാമാന്യബുദ്ധി (common sense) നഷ്ടപ്പെട്ട് ഉഴലുന്നവരുണ്ട്. ആമാതിരി സന്ദർഭങ്ങളിൽ സമൂഹത്തിലും മനുഷ്യരിലും എന്നതിലുപരി ദൈവത്തിൽ അടിയുറച്ച് വിശ്വസിച്ച് എല്ലാ പ്രശ്നങ്ങളും ദൈവം ചുരുങ്ങിയ കാലം കൊണ്ട് മാറ്റിത്തരും എന്നും കാലം മായിക്കാത്ത മുറിവുകൾ ഇല്ലായെന്നും വിശ്വസിച്ച് എല്ലാ പ്രശ്നങ്ങളും ദൈവത്തിലർപ്പിക്കുവാൻ മനുഷ്യൻ തയ്യാറാവണം.

സസ്യലതാദികളെക്കാളും പക്ഷി മൃഗാദികളെക്കാളും എന്തു മാത്രം ശ്രേഷ്ഠമാണ് മനുഷ്യന്റെ ജീവിതം. ഇവയൊക്കെ നേരിട്ടുകൊണ്ടിരിക്കുന്നത്ര ജീവിതമത്സരം; (struggle for existence) നിലനിൽപ്പിനായി മനുഷ്യന് നേരിടേണ്ടിവരുന്നില്ല. പൊതുവേ ദൈവത്തിന്റെ വലിയ കൃപയാലും സംരക്ഷണയാലും മനുഷ്യജീവിതം ധന്യവും സംരക്ഷിതവുമാണ്. മനുഷ്യനെ ലോകത്തിന്റെ രാജാവും പുരോഹിതനും പ്രവാചകനുമായാണ് സൃഷ്ടിച്ചിരിക്കുന്നത്. അതേപ്പറ്റി ആഴത്തിൽ ചിന്തിക്കുന്നവരും നമുക്കോരോരുത്തർക്കും ലഭിച്ചിട്ടുള്ള താലന്തുകളെപ്പറ്റി ബോദ്ധ്യമുള്ളവരും ആയിരിക്കണം മനുഷ്യൻ.

## വെല്ലൂർ ലുധിയാന മെഡിക്കൽ കോളജ് പ്രവേശനം

കോട്ടയം: വെല്ലൂർ, ലുധിയാന ക്രിസ്ത്യൻ മെഡിക്കൽ കോളജുകളിൽ പ്രവേശനത്തിനായി മലങ്കര ഓർത്തഡോക്സ് സഭയുടെ ശുപാർശ ആഗ്രഹിക്കുന്ന സഭാംഗങ്ങൾക്ക് മാർച്ച് 1 മുതൽ രജിസ്ട്രേഷൻ ഫോമുകൾ ലഭിക്കുന്നതാണ്. വെല്ലൂരിൽ എം.ബി.ബി.എസ്., ബി.എസ്.സി. (നേഴ്സിംഗ്), ബി.ഒ.ടി., ബി.പി.ടി., ബി.എസ്.സി. (എം.എൽ.ടി.) എന്നിവയിക്കും, ലുധിയാനയിൽ എം.ബി.ബി.എസ്., ബി.ഡി.എസ്., ബി.എസ്.സി. (നേഴ്സിംഗ്) എന്നിവയ്ക്കും ആണ് ശുപാർശ നൽകുന്നത്.

എം.ബി.ബി.എസ്., ബി.ഡി.എസ്., ബി.എസ്.സി. (നേഴ്സിംഗ്) എന്നിവയ്ക്ക് 200 രൂപയും മറ്റ് കോഴ്സുകൾക്ക് 100 രൂപയുമാണ് രജിസ്ട്രേഷൻ ഫീസ്. ഓരോ കോഴ്സിനും പ്രത്യേകം രജിസ്റ്റർ ചെയ്യണം.

പ്രവേശനം ആഗ്രഹിക്കുന്നവർ സെക്രട്ടറി, സ്പോൺസറിംഗ് കമ്മറ്റി എന്ന പേരിൽ കോട്ടയത്ത് മാറാവുന്ന ഡി.ഡി. എടുത്ത് ഓർത്തഡോക്സ് സ്റ്റുഡന്റ് സെന്റർ, പി.ബി. നം. 610, കോട്ടയം -1 എന്ന വിലാസത്തിൽ അപേക്ഷിക്കണം, ഏത് കോഴ്സിന്, എവിടേയ്ക്കാണ്, അപേക്ഷിക്കുന്നതെന്ന് വ്യക്തമായി അറിയിക്കണം. പൂരിപ്പിച്ച ഫോമുകൾ തിരികെ ലഭിക്കേണ്ട അവസാന തീയതി ഏപ്രിൽ 20. വിശദവിവരങ്ങൾക്ക് 0481-567338 എന്ന ഫോൺ നമ്പരിൽ ബന്ധപ്പെടുക.

# മലങ്കര സുറിയാനി ക്രിസ്ത്യാനി അസോസിയേഷൻ യോഗം

## (അസോസിയേഷൻ അംഗങ്ങൾ അറിഞ്ഞിരിക്കേണ്ടത്)

2002 മാർച്ച് 20-ാം തീയതി കൂടുന്ന മലങ്കര സുറിയാനി ക്രിസ്ത്യാനി അസോസിയേഷൻ യോഗത്തിന്റെ അംഗങ്ങളുടെ അറിവിനായി ഈ വിജ്ഞാപനം പ്രസിദ്ധപ്പെടുത്തുന്നതാകുന്നു.

**A. രജിസ്ട്രേഷൻ സംബന്ധിച്ച കാര്യങ്ങൾ**

1) 2002 മാർച്ച് 20-ാം തീയതി രാവിലെ 9 മണിക്ക് അസോസിയേഷൻ അംഗങ്ങളുടെ രജിസ്ട്രേഷൻ ആരംഭിച്ച് ഉച്ചയ്ക്ക് 12 മണിക്ക് അവസാനിപ്പിക്കുന്നതാണ്. 2) പ്രധാന കവാടത്തിൽ സാക്ഷിപത്രം പരിശോധിച്ച ശേഷമാണ് പ്രവേശനം അനുവദിക്കുന്നത്. സാക്ഷിപത്രമായി പള്ളി പ്രതിപുരുഷന്മാർ അധികാരപത്രവും മാനേജിംഗ് കമ്മറ്റി അംഗങ്ങൾ അവർക്കായി വിതരണം ചെയ്തിട്ടുള്ള പ്രത്യേക സാക്ഷിപത്രവും കാണിക്കേണ്ടതാണ്. എന്നാൽ അധികാരപത്രമോ സാക്ഷിപത്രമോ പ്രവേശന കവാടത്തിൽ ഏൽപ്പിക്കേണ്ടതില്ല. രജിസ്ട്രേഷൻ കൗണ്ടറിലാണ് ഇവ ഏൽപ്പിക്കേണ്ടത്. 3) ഒരു ഇടവകയിൽ നിന്നുള്ള എല്ലാ പ്രതിനിധികൾക്കും കൂടി ഒരു അധികാരപത്രം മാത്രമുള്ളതിനാൽ അവർ എല്ലാവരും ഒരുമിച്ച് പ്രധാന കവാടത്തിലും രജിസ്ട്രേഷൻ കൗണ്ടറിലും എത്തേണ്ടതാണ്. 4) മാനേജിംഗ് കമ്മറ്റി അംഗങ്ങൾക്ക് പ്രത്യേകമായും പള്ളി പ്രതിപുരുഷന്മാർക്ക് മെത്രാസനാടിസ്ഥാനത്തിലും രജിസ്ട്രേഷൻ കൗണ്ടറുകൾ ഏർപ്പെടുത്തിയിട്ടുണ്ട്. 5) അധികാരപത്രം രജിസ്ട്രേഷൻ കൗണ്ടറിൽ ഏൽപിച്ച്, ഹാജർബുക്കിൽ ഒപ്പിട്ട്, അവരവരുടെ പേരുകൾ എഴുതിയിട്ടുള്ള ബാഡ്ജുകൾ സ്വീകരിച്ച്, അതിന്റെ മറുവശത്ത് ഒപ്പിട്ടശേഷം ബാഡ്ജുകൾ ധരിക്കേണ്ടതാണ്. 6) യോഗം നടക്കുന്ന ഹാളിൽ പ്രവേശിക്കുമ്പോൾ ബാഡ്ജുകൾ പരിശോധിക്കുന്നതായിരിക്കും. 7) രജിസ്ട്രേഷൻ കൗണ്ടറുകളിൽ നിന്നും ഉച്ചഭക്ഷണത്തിനുള്ള കൂപ്പൺ പള്ളി പ്രതിപുരുഷന്മാർക്ക് നിശ്ചിത തുക കൊടുത്ത് വാങ്ങാവുന്നതാണ്.

**B. അസോസിയേഷൻ യോഗം സംബന്ധിച്ച കാര്യങ്ങൾ:**

1) രജിസ്ട്രേഷൻ കഴിഞ്ഞ് ബാഡ്ജ് വാങ്ങിച്ചിട്ടുള്ള അസോസിയേഷൻ അംഗങ്ങൾ ഉച്ചഭക്ഷണം കഴിച്ച് 12.30-നു മുൻപ് ഓഡിറ്റോറിയത്തിൽ പ്രവേശിച്ച് നിശ്ചിത സ്ഥാനങ്ങളിൽ ഇരിക്കേണ്ടതാണ്. 2) 12.45-ന് സ്വീകരണ ഘോഷയാത്ര ആരംഭിക്കുന്നതും, 12.55-ന് മലങ്കര സുറിയാനി ക്രിസ്ത്യാനി അസോസ്യേഷൻ പ്രസിഡണ്ട് പരിശുദ്ധ ബസ്സേലിയോസ് മാർത്തോമ്മാ മാത്യൂസ് ദ്വിതീയൻ കാതോലിക്കാ ബാവാ തിരുമേനിയും മറ്റ് തിരുമേനിമാരും യോഗസ്ഥലത്ത് എത്തിച്ചേരുന്നതുമാണ്. 3) യോഗം കൃത്യം 1 P.M. -ന് ആരംഭിക്കുന്നതാണ്.

കാതോലിക്കേറ്റ് ഓഫീസ്,
കോട്ടയം
18.02.2002

എ.കെ.തോമസ്
(അസോസിയേഷന് സെക്രട്ടറി)

## ഗിവ്സൈറ്റ് / ഗിവ് ലൈഫ് പ്രോജക്ട്

**സെന്റ് ഗ്രീഗോറിയോസ് മിഷൻ ഹോസ്പിറ്റൽ, പരുമല, മാന്നാർ. പിൻ 689 626, ഫോൺ: 0479-312266, 312465**

**ഗിവ്സൈറ്റ് പ്രോജക്ട്**

പരുമല സെന്റ് ഗ്രീഗോറിയോസ് മിഷൻ ആശുപത്രിയിലെ നേത്രചികിത്സ വിഭാഗവുമായി ബന്ധപ്പെട്ട് കഴിഞ്ഞ വർഷം ആരംഭിച്ചതാണ് `Give Sight Project'.

സന്മനസ്സുള്ള ആർക്കും `Give Sight Project'-ൽ 1000/- (ആയിരം രൂപ) നല്കി അംഗമാകാം. ഇൻട്രാ ഓക്കുലർ ലെൻസ് (IOL) വച്ചുള്ള നൂതന ശസ്ത്രക്രിയ, പദ്ധതിയിൽ അംഗങ്ങളാകുന്നവരുടെ പേരിൽ ഒരു പാവപ്പെട്ട അന്ധന് ഞങ്ങൾ ചെയ്തുകൊടുക്കും. ഓപ്പറേഷൻ സംബന്ധിച്ച് വരുന്ന മറ്റ് ചിലവുകൾ ആശുപത്രി വഹിക്കും. നിങ്ങളുടെ സഹായത്താൽ കാഴ്ച ലഭിച്ച രോഗിയെ സംബന്ധിച്ച വിവരങ്ങൾ യഥാവസരം നിങ്ങളെ അറിയിക്കുന്നതാണ്.

**നേത്രചികിത്സാക്യാമ്പ്:** ക്രിസ്റ്റഫൽ ബ്ലൈൻഡൻ മിഷൻ, ജർമ്മനിയുടെ സഹായത്താൽ എല്ലാ വ്യാഴാഴ്ചകളിലും സൗജന്യ നേത്രചികിത്സാക്യാമ്പുകൾ ആശുപത്രിയുടെ ആഭിമുഖ്യത്തിൽ നടത്തിവരുന്നുണ്ട്. താല്പര്യമുള്ളവർ നേത്രചികിത്സാവിഭാഗവുമായി ബന്ധപ്പെട്ടാൽ സൗജന്യ നേത്രചികിത്സാക്യാമ്പുകൾ നടത്തികൊടുക്കുന്നതാണ്.

**ഗിവ് ലൈഫ് പ്രോജക്ട്:**

പരുമല സെന്റ് ഗ്രീഗോറിയോസ് ആശുപത്രിയോട് ചേർന്ന് ഒരു അത്യാധുനിക ലഹരിവിമുക്ത ചികിത്സാകേന്ദ്രം കൂടി ആരംഭിച്ചിട്ടുണ്ട്. ലഹരി വസ്തുക്കൾക്ക് അടിമപ്പെടുക എന്നുള്ളത് ശാരീരികവും മാനസികവുമായ രോഗമാണ്. വിദഗ്ദ്ധചികിത്സയും കൗൺസലിംഗുംകൊണ്ട് ഈ രോഗത്തെ നിയന്ത്രണവിധേയമാക്കാവുന്നതാണ്. ലഹരിക്കടിമയായ ഒരാൾ രക്ഷനേടുമ്പോൾ ഒരു തലമുറയാണ് നന്നാവുന്നത്. ആസക്തി മൂലം സാമ്പത്തികമായി തകർന്ന ഒരാൾക്ക് ആശുപത്രിയിലെ ചികിത്സ ചിലവുകൾ വഹിക്കുവാൻ പ്രയാസമുണ്ട്.

തകർന്ന കുടുംബങ്ങളെ നേർവഴിക്ക് നടത്തുവാനുള്ള ഞങ്ങളുടെ പ്രയത്നത്തിൽ താങ്കൾക്കും പങ്കാളിയാകാം. ലഹരി വിമുക്ത ചികിത്സയ്ക്ക്, രണ്ടാഴ്ചത്തെ ആശുപത്രിയിൽ കിടത്തിയുള്ള ചികിത്സയ്ക്കും മറ്റുമായിഏകദേശം 2500/- രൂപ ചിലവുവരും. സൈക്കോതെറാപ്പി കൗൺസലിംഗ് തുടങ്ങിയ മേഖലകളിൽ പ്രഗത്ഭരായ മനോരോഗ-മനഃശാസ്ത്ര വിദഗ്ദ്ധരുടെ സേവനം ഈ സെന്ററിൽ ലഭ്യമാണ്.

M.O. / D.D. / Cheque to Give Sight / Give Life Project C/o. Executive Officer, St. Gregorios Hospital, Parumala - 689 626

# MATRIMONIAL

### Bride-groom wanted

മെയ് ആദ്യ ഞായറാഴ്ച നാട്ടിൽ അവധിക്ക് വരുന്ന കോട്ടയം സ്വദേശിയായ ഓർത്തഡോക്സ് യുവതിക്ക്, U.S. Citizen Reg. Nurse, 26 വയസ്സ് 160 c.m. അനുയോജ്യരായ ഓർത്തഡോക്സ് യുവാക്കന്മാരുടെ മാതാപിതാക്കളിൽ നിന്നും വിവാഹാലോചനകൾ ക്ഷണിക്കുന്നു.

B.Pham, M.Pham, B.Sc Nurse, M.Sc Nurse, Electronics Engineer, Computer Engineer Physiotheraphy എന്നിവ പാസ്സായവർക്ക് മുൻഗണന.

Contact: 0481 - 340667
022-8594949
E-mail:- achsah@rediffmail com.

### Bride wanted

Orthodox Parents from central Travancore invites proposals for their son, 28 yrs, 172 cm, Chartered Accountant, Medium complexion, working in Dubai, from Parents of educated and God fearing girls. Reply in detail.

**Box No. 268**
**Malankara Sabha**
**Devalokam P.O-686038**

### Bride wanted

Proposals invited Orthodox Christian Boy ancient family 29/168 Bsc M.C.A. System Analyst in infirmation technology with International Banking Organization at Bangalore. Seeks suitable alliance (Post graduate age below 26)

**Box No. 269**
**Malankara Sabha**
**Devalokam P.O-686038**

### Bride-groom wanted

Orthodox Parents invite marriage alliance from parents of smart, good looking, professionally qualified/employed/ educated girls in India/abroad for their son, B.Tech with E-Commerce, 27/174 cms. Brilliant academic record. Working in managerial cadre in a reputed company in Madras city. Enterprising and cultured with clean habits. Ancient well settled family. Respond preferably with a photograph.

**Box No. 270**
**Malankara Sabha, Devalokam P.O-686038**

# പരുമല സ്മൃതി

**ഇപ്പോൾ 75 രൂപയ്ക്ക് !!!**

വായനക്കാരുടെ അഭിപ്രായത്തെ മാനിച്ച്
പരുമല സ്മൃതി ബുക്കിംഗ് ഇപ്പോൾ
തവണകളായി

ആദ്യഗഡു 75 രൂപാ (മാർച്ച് 31-ന് മുമ്പ്)

ബാക്കി 75 രൂപ കോപ്പി കൈപ്പറ്റുമ്പോൾ
(2002 നവംബർ 2-നു ശേഷം)

★ ★ ★

ഈ ആനുകൂല്യം ഇതോടൊപ്പമുള്ള പ്രീ-പബ്ലിക്കേഷൻ കൂപ്പൺ പൂരിപ്പിച്ച് മാർച്ച് 31 ന് മുമ്പ് രജിസ്റ്റർ ചെയ്യുന്ന ആദ്യത്തെ 1000 പേർക്കു മാത്രം

★ ★ ★

## പരുമല സ്മൃതി

പരുമല തിരുമേനി ദേഹവിയോഗ ശതാബ്ദി ഗ്രന്ഥം

ഡെമ്മി 1/8 500-ൽ അധികം പേജുകൾ
ഡീലക്സ് ബയന്റിംഗ് - ബഹുവർണ ചിത്രങ്ങൾ

മുഖവില - 250 രൂപ
പ്രീ-പബ്ലിക്കേഷൻ സൗജന്യ വില - 150 രൂപ

പ്രകാശനം
2002 നവംബർ 2

★ ★ ★

പരുമല തിരുമേനിയുടെ സമ്പൂർണ്ണ ജീവചരിത്രം, ആധികാരിക പഠനങ്ങൾ, കാലാനുക്രമണിക, അത്യപൂർവ്വമായ ഫോട്ടോകൾ തുടങ്ങി പ. പിതാവുമായി ബന്ധപ്പെട്ട എല്ലാ മേഖലകളെപ്പറ്റിയും ആധികാരിക പഠനങ്ങൾ.

★ ★ ★

*ലേഖകർ:-* ഫീലിപ്പോസ് മാർ യൗസേബിയോസ്, ഫാ. റ്റി.ജെ. ജോഷ്വ, ഫാ. ഡോ. കെ.എം. ജോർജ്ജ്, ഫാ. ഡോ. ജേക്കബ് കുര്യൻ, ഫാ. ജോൺ തോമസ് കരിങ്ങാട്ടിൽ, അഡ്വ പി.സി. മാത്യു പുലിക്കോട്ടിൽ, ഡോ. സി.ജെ. റോയി, ഡോ. ജോസ് പാറക്കടവിൽ, പോൾ മണലിൽ, എം. കുര്യൻ തോമസ്, വർഗീസ് ജോൺ തോട്ടപ്പുഴ........ തുടങ്ങിയവർ

*PTO.*

## PRE-PUBLICATION ORDER FORM

To,
**The Managing Editor,**
**Malankara Sabha,**
**Devalokam P.O.,**
**Kottayam-686038**

മലങ്കരസഭ മാസിക 2002 നവംബർ രണ്ടിനു പ്രസിദ്ധീകരിക്കുന്ന പരുമലസ്മൃതി എന്ന ഗ്രന്ഥത്തിന്റെ ഒരു കോപ്പി/ ................ കോപ്പികൾ പ്രീ-പബ്ലിക്കേഷനിൽ ബുക്ക് ചെയ്യാൻ ആഗ്രഹിക്കുന്നു. അതിന്റെ ചാർജായ Rs.150/................ ഇതോടൊപ്പം (DD/MO) ആയി അയയ്ക്കുന്നു

(No................Date.....................Amount...................Bank.........)
(DD drawn in favour of **MALANKARA SABHA** payable at Kottayam).

എനിക്കുള്ള ഒരു/.........................കോപ്പി(കൾ). നേരിട്ടു കൈപ്പറ്റുന്നതാണ്.

വിലാസം (ഇംഗ്ലീഷിൽ എഴുതുക)
.........................................
.........................................
.........................................
.........................................

ഒപ്പ്.....................................

തീയതി...................................

## നിബന്ധനകൾ

1) പ്രസിദ്ധീകരണ തീയതിക്കുശേഷം പുസ്തകം നേരിട്ടു വാങ്ങേണ്ടതാണ്. വിവിധ കേന്ദ്രങ്ങളിൽ നിർദ്ദിഷ്ട തീയതികളിൽ നേരിട്ടു വാങ്ങാനുളള സൗകര്യം ഉണ്ടാക്കുന്നതും ആ വിവരം മുൻകൂട്ടി അറിയിക്കുന്നതുമാണ്. ആ തീയതിക്കു ശേഷം കോട്ടയത്തെ ഓഫീസിൽ നിന്നു മാത്രം കോപ്പി ലഭിക്കുന്നതാണ്.

2) കോപ്പി കൈപ്പറ്റാൻ വരുമ്പോൾ രസീത് കൂടി കൊണ്ടുവരേണ്ടതാണ്.

3) [illegible] (Rs.25) കൂടി നൽകേണ്ടതാണ്.

### മാർച്ച് 14 ഓശാനാ ഞായറാഴ്ച
### ലൂക്കോ. 19:28–40; മത്താ. 21:1–22; മർക്കോ. 11:1–26

ഫാ. പി.പി. വർഗീസ് പന്തളം

നസറായനായ യേശുവിന്റെ ഈ ലോകജീവിത്തിലെ സുപ്രധാനമായ ഒരു സംഭവമായിരുന്നു യരുശലേമിലേക്കുള്ള എഴുന്നള്ളത്ത്. നസറായനായ യേശു ഇസ്രായേൽ ജനതയെ രക്ഷിപ്പാനുള്ള മശിഹായായിരിക്കുമെന്നുള്ള രാഷ്ട്രീയ ചിന്താഗതിക്കാരും അതല്ല അദ്ദേഹം ഒരു ദിവ്യനാണെന്നു സങ്കൽപ്പിച്ച സാധാരണക്കാരും എല്ലാവരും ഒത്തുകൂടി ആവേശപൂർവ്വം യേശുവിനെ എഴുന്നള്ളിച്ചുകൊണ്ട് പോകുന്ന ഓശാനാഞായറാഴ്ചയിലെ ആത്മീയ ചിന്താ മുത്തുകൾ അനവധിയാണ്.

തന്റെ എഴുന്നള്ളത്തിന് വാഹനമായി തെരഞ്ഞെടുത്ത കഴുതയും ഊശാനാ പാടിക്കൊണ്ട് തന്നെ അനുഗമിച്ച ആബാലവൃദ്ധം ആളുകളും ദേവാലയം വ്യാപാരാലയമാക്കിയതു കണ്ട് കോപാവേശത്താൽ വ്യാപാരികളെ അടിച്ചു പുറത്തു ചാടിച്ചതും യരുശലേംബഥാന്യ യാത്രാ വേളയിൽ അത്തിവൃക്ഷത്തെ ശപിച്ചതും തുടങ്ങി ധ്യാനചിന്തകളുടെ ഒരു കേന്ദ്രമാണ് ഓശാനാ ഞായറാഴ്ച. വളരെ ചുരുക്കമായി ഓരോന്നിനെപ്പറ്റിയും നമുക്ക് ചിന്തിക്കാം.

1) കരുതിക്കൂട്ടി കഴുതയെ വാഹനമാക്കുന്നു.

മശിഹായെ പ്രതീക്ഷിച്ചു കൊണ്ടിരുന്ന ഒരു വർഗത്തിന്റെ ഒത്താശ്ശകൾ ഒരുമിപ്പിച്ച് ഒരു രാജാവായി പ്രഖ്യാപിക്കുവാൻ അനകൂലമായ അന്തരീക്ഷം യേശുവിന്റെ മുൻപിലുണ്ടായിരുന്നു. പക്ഷെ തന്റെ ലക്ഷ്യം ഭൗമീകമല്ലായിരുന്നു. അത് മുൻകൂട്ടി താൻ പ്രഖ്യാപിക്കുകയും ചെയ്തിരുന്നു. "എന്റെ രാജ്യം ഐഹികമല്ല" (വി. യോഹ. 18:36) പാപവിമോചനത്തിനുള്ള ബലിയാടായിത്തീരുവാൻ സ്വർഗ്ഗത്തിൽ നിന്നും ഇറങ്ങി വന്ന താൻ സൗമ്യതയുടെ സമ്പൂർണ്ണ മാതൃക കാണിക്കുവാൻ കഴുതയെ വാഹനമാക്കി. ഭരണാധികാരികളും പടനയിക്കുന്നവരും സർവസാധാരണമായി വാഹനമാക്കാറുള്ള തലയെടുപ്പുള്ള അശ്വത്തെ താൻ മനഃപൂർവ്വം വേണ്ടെന്നു വച്ചു. സൗമ്യനായി കഴുതപ്പുറത്തുകയറി വരുന്ന വിമോചകനെയും വീണ്ടെടുപ്പുകാരനെയും പറ്റി സഖറിയാ പ്രവാചകൻ പറഞ്ഞതും നിവൃത്തിയായി (സഖ. 9:9).

താഴാഴ്മയുടെ താഴികക്കുടമായിരുന്നു യേശു തമ്പുരാൻ. അതിനനുയോജ്യമായ അനുഗ്രഹ വചനങ്ങളാണ് തന്റെ ഗിരി പ്രഭാഷണങ്ങളിൽ നാം കാണുന്നത്. "സൗമ്യതയുള്ളവർ ഭാഗ്യവാന്മാർ; അവർ ഭൂമിയെ അവകാശമാക്കും. (വി. മത്താ. 5:5) ഈ സൗമ്യത താൻ സ്വീകരിച്ചില്ലായിരുന്നുവെങ്കിൽ രക്ഷണ്യമായ തന്റെ ബലിയർപ്പണം നടക്കുകയില്ലായിരുന്നു. താഴാഴ്മയെപ്പറ്റി ഉപദേശത്തിന്റെ ഉറവകൾ തുറന്നു വിടുന്ന കേവലം ഉപദേശിയുടെ നിലയിൽ നിൽക്കാതെ അതിന്റെ യഥാർത്ഥ മോഡലായി നമ്മുടെ മുൻപിൽ നിൽക്കുന്ന യേശു തമ്പുരാന് നമുക്ക് ഓശാനാ സ്തുതികൾ പാടാം.

2) എതിരാളികൾ എതിർത്ത മറ്റൊരുകാര്യം ഓശാനാപ്പുകഴ്ചകൾ പാടിയ ജനക്കൂട്ടത്തിന്റെ സ്തുതി ഗീതങ്ങളായിരുന്നു. അസൂയാലുക്കളായ എതിരാളികൾക്ക് യേശുനാഥൻ കൊടുത്ത മറുപടി മഹത്തായ ധ്യാനവിഷയമാണ്. ഇവർ ആർത്തു വിളിയ്ക്കയും പാടുകയും ചെയ്യുന്നില്ലെങ്കിൽ കല്ലുകളും കുന്നുകളും ആർത്തു വിളിക്കും. വിവേകിയെന്നു പുകഴുന്ന മനുഷ്യൻ കർത്തവ്യങ്ങളിൽ പരാജയപ്പെടുന്നിടത്ത് പ്രകൃതി ഉണരും. ദൈവത്തിനു കിട്ടേണ്ട മഹത്വം മനുഷ്യൻ കൊടുക്കുന്നില്ലെങ്കിൽ പ്രകൃതിയും പക്ഷി മൃഗാദികളും തനിക്കു മഹത്വം പാടും. കാര്യങ്ങൾ നടത്തുന്നതും മഹത്വം പാടിക്കുന്നതും ഞാനും ഞങ്ങളുമാണെന്ന് അഹങ്കരിയ്ക്കാതിരിക്കുക. നമുക്ക് യഥാർത്ഥത്തിൽ അർഹതയുള്ളത് അവകാശമാക്കിത്തരുവാൻ ദൈവം പോം വഴികൾ തുറന്നു കൊള്ളും.

3) കൈസർക്കുള്ളത് കൈസർക്കും ദൈവത്തിനുള്ളത് ദൈവത്തിനും

ഉദ്ദേശ ശുദ്ധിയോടെ വേർതിരിക്കപ്പെടുന്ന ഏതും എന്തും അതാതിന്റെ ലക്ഷ്യം വിട്ട് വീണുപോകുവാൻ ഇടയാകുന്ന പ്രവണതയെ ദൈവം അശേഷവും പൊറുക്കുകയില്ല. ദൈവത്തിന്റെ പേരിൽ ആലയങ്ങൾ നിർമ്മിച്ച് സ്വകാര്യ സംതൃപ്തിക്കായി അവയെ മറ്റു തരത്തിലുള്ള ആലയങ്ങളായി മാറ്റുന്ന ഭക്തി പ്രകടനങ്ങളെ എതിർത്ത് അവയ്ക്ക് എതിരേ ക്രുദ്ധനാകുന്ന കർത്താവിനെ ഓശാനാ നാളിൽ യരുശലേം ദേവാലയത്തിൽ നമുക്ക് കാണാം. പ്രാർത്ഥനാലയത്തെ വ്യാപാരാലയമാക്കിയത് കണ്ടപ്പോൾ ധീരമായ നടപടികൾ സ്വീകരിച്ച് കർത്താവു കൽപിച്ച വചനങ്ങൾ നമ്മുടെ ഹൃദയമാകുന്ന ആലയങ്ങളിൽ അലയുയർത്തട്ടെ. "എന്റെ ഭവനം സകല ജനങ്ങൾക്കും പ്രാർത്ഥനാ ഭവനം എന്ന് വിളിക്കപ്പെടും എന്ന് എഴുതിയിരിക്കുന്നില്ലയോ? എന്നാൽ നിങ്ങൾ അതിനെ കള്ളന്മാരുടെ ഗുഹയാക്കിത്തീർത്തിരിക്കുന്നു."

നാം ഓരോരുത്തരും ദൈവത്തിന്റെ മന്ദിരങ്ങളാണെന്നുള്ളത് ഓർക്കാം. (1 കൊരി. 3:16–17) വൈരാഗ്യവും വാശിയും മൂത്ത് ദേവാലയങ്ങളിൽ നടത്തുന്ന കലാപങ്ങളും കലഹങ്ങളും കൊള്ളരുതായ്മകളും ദേവാലയങ്ങൾ പൂട്ടിയിടുന്ന പ്രവണതയും കണ്ട്, കരളുരുകിക്കരയുന്ന കർത്താവിനെ കാണുന്ന നാളുകൾ ഉദയം ചെയ്യട്ടെ. അങ്ങനെ ദൈവത്തിന്റെ മന്ദിരങ്ങളാകുന്ന നമ്മുടെ വിശുദ്ധീകരണത്തിന്റെ വിളി ശ്രദ്ധിപ്പാൻ ഓശാനയുടെ ധ്യാനം നമ്മെ സഹായിക്കട്ടെ.

4) അത്തിവൃക്ഷത്തെ ശപിയ്ക്കുന്നത്

പാവം അത്തി എന്തുപിഴച്ചു? അത്തിയെയും



## ഞായർദിന ചിന്തകൾ

അതിന്റെ ഇലകളേയും ചൂണ്ടിക്കൊണ്ട് പല സത്യങ്ങളും ഉപദേശിച്ച കർത്താവ് ഓശാന നാളിലെ ചിന്തയ്ക്കും ഒരു അത്തി വൃക്ഷത്തെ നമുക്കു നൽകുന്നു. ഫലമില്ലാത്ത ഇലകൾ മാത്രമുള്ള അത്തി. ബാഹ്യാചാരങ്ങളുടെ ബഹളങ്ങളിൽ മുഴുകുകയും ആത്മീയ ശക്തിയും മഹത്വവും നഷ്ടപ്പെടുത്തുകയും ചെയ്ത ഇസ്രായേൽ ജനതയെയാണ് അന്നത്തെ അത്തിയിൽ കൂടി നാം കാണേണ്ടത്. എന്നിട്ട് നമ്മിലേക്കു തന്നെ സൂക്ഷിച്ചു നോക്കുക. പുറമേ ആകർഷകം. ദൂരെ നിന്നു നോക്കിയാലും അങ്ങനെ തന്നെ. അടുത്തെത്തി നോക്കുമ്പോൾ കള്ളി വെളിവാകുന്നു: ഫലമില്ല.

നമ്മുടെ സഭാപരമായ പല രംഗങ്ങളിലും വ്യക്തി ജീവിതത്തിലും ഇലകളുടെ പൊലിപ്പും തിളക്കവുമല്ലാതെ ഫലത്തിന്റെ പൊലിപ്പും തിളക്കവും ഇല്ലല്ലോയെന്നുള്ള സത്യ ദർശനമാണ് അത്തിയേ ശപിച്ചുവെന്നുള്ളതിൽ നിന്നും നമുക്കുള്ള പാഠം.

### മാർച്ച് 31
### ഉയിർപ്പു ഞായറാഴ്ച
### വി. മർക്കോസ് 16:1–8

1) യേശുക്രിസ്തു ദൈവപുത്രനും രക്ഷിതാവുമെന്ന വിശ്വാസ പ്രഖ്യാപനങ്ങളെ അരക്കിട്ടുറപ്പിച്ച ദിവ്യസംഭവമായിരുന്നു ഉയിർപ്പ്. പരിശുദ്ധാത്മ ശക്തിയാൽ കന്യകയിൽ നിന്നു ജനിച്ചുവെന്നുള്ളതും കുരിശിലെ രക്തം ചിന്തലാൽ പാപപരിഹാര ബലിയായി അർപ്പിക്കപ്പെട്ടുവെന്നുള്ളതും കേവലം കെട്ടു കഥകളാകാതെ യഥാർത്ഥ ദൈവ വെളിപാടുകളായിത്തീരുവാൻ സഹായിച്ച സംഭവമായിരുന്നു ഉയിർപ്പ്. കല്ലറയിൽ നിന്നുള്ള കർത്താവിന്റെ ഉയിർപ്പിനെപ്പറ്റി സുവിശേഷകന്മാർ നാലു പേരുടെയും വിവരണങ്ങളിൽ വ്യത്യാസമുണ്ടെങ്കിലും നാലുപേരും സംഭവം സാക്ഷ്യപ്പെടുത്തിയിട്ടുണ്ട്.

2) ജീവനും ജീവിതവും മരണത്തോടുകൂടെ തീരുന്നില്ലെന്നും ഒരു നവീന ലോകത്തിലേക്ക്, മഹത്വീകരിക്കപ്പെട്ട ശരീരത്തോടെ മനുഷ്യൻ ഉപവേശിക്കുന്നുവെന്നുമുള്ള സത്യത്തിനു മുദ്രയിട്ടുകൊണ്ട് അതിന്റെ ആദ്യദൃഷ്ടാന്തമായി കർത്താവ് കല്ലറയിൽ നിന്നും ഉയിർത്തെഴുന്നേറ്റു. (1 കൊരി. 15:19–20)

3) ക്രൈസ്തവ ദർശനത്തെയും അതു പ്രദാനം ചെയ്യുന്ന പ്രത്യാശയുടെ അനുഭവത്തെയും കേവലം മുഴങ്ങുന്ന ചെമ്പോ ചിലമ്പുന്ന കൈത്താളമോ ആക്കാതെ ഇന്നയോളവും ഇനി എന്നന്നേക്കും കാത്തു സൂക്ഷിക്കുന്ന ശക്തിയും സ്രോതസ്സുമാണ് ഈസ്റ്റർ. ഈസ്റ്ററിന്റെ ഇമ്പമായ ഗാന ശബ്ദമാണ് മുൻകൂട്ടി യേശുനാഥൻ നമ്മെ കേൾപ്പിച്ചത്. "ഞാനോ ലോകാവസാനത്തോളം നിങ്ങളോടുകൂടെ ഉണ്ട്" എന്നുള്ളത്.

4) "ഞാൻ നിങ്ങൾക്കായി സ്ഥലം ഒരുക്കുവാൻ പോകുന്നു". ഉയിർപ്പിനു മുൻപ് യേശുനാഥൻ പ്രഖ്യാപിച്ച ഈ വാഗ്ദാനത്തിന് വാതിൽ തുറന്ന സ്വർഗീയ സംഭവമായിരുന്നു ഉയിർത്തെഴുന്നേൽപ്. അപ്പുറത്തെ അനന്തമായ ആത്മീയരംഗങ്ങളെ കണ്ട് ആനന്ദിപ്പാൻ ദൈവത്തിന്റെ കൈപ്പണിയായ മനുഷ്യന് സാധിക്കുമെന്നുള്ള സന്ദേശമാണ് ഉയിർപ്പിന്റേത്. ഇതിന്റെ അടിസ്ഥാനത്തിൽ പൗലോസ് അപ്പോസ്തോലന്റെ പ്രബോധനങ്ങൾ ശ്രദ്ധിക്കാം. "ആകയാൽ നിങ്ങൾ ക്രിസ്തുവിനോടുകൂടെ ഉയിർത്തെഴുന്നേറ്റിരിക്കുന്നുവെങ്കിൽ, ക്രിസ്തു ദൈവത്തിന്റെ വലത്തു ഭാഗത്തിരിക്കുന്ന ഇടമായ ഉയരത്തിലുള്ളത് അന്വേഷിപ്പിൻ". (കൊലൊ. 3:1)

5) ഉയിർപ്പിനെപ്പറ്റി സംശയാലുക്കളാകുന്നവരെ മൂഢന്മാരായി കാണുന്ന പൗലോസ് ശ്ലീഹായുടെ ദർശനം പഠനാർഹമാണ്. അങ്ങനെയുള്ളവർക്ക് പ്രകൃതിയിലെ പ്രവർത്തനങ്ങളെയും നിയമങ്ങളെയും ചൂണ്ടിക്കാണിച്ചു കൊണ്ട് അദ്ദേഹം ഉപദേശിക്കുന്ന ലേഖന ഭാഗം സകല ബുദ്ധിയേയും കവിയുന്ന തത്വ ശാസ്ത്രമാണ്. (1 കൊരി. 15:35–49) വിശ്വാസികളുടെ സ്വർഗീയ യാത്രയെ സഹായിക്കുന്ന വിളക്കും ഊന്നുവടിയുമാണ് ഉയിർത്തെഴുന്നേൽപിലുള്ള വിശ്വാസം. അതേപ്പറ്റിയും പൗലോസ് ശ്ലീഹാ ഇപ്രകാരം പറയുന്നു. ക്രിസ്തു ഉയിർത്തെഴുന്നേറ്റിട്ടില്ല എങ്കിൽ ഞങ്ങളുടെ പ്രസംഗവും നിങ്ങളുടെ വിശ്വാസവും വ്യർത്ഥമത്രെ" (1 കൊരി. 15:14)

### ഏപ്രിൽ 7
### പുതുഞായറാഴ്ച
### വി. യോഹ. 20:19–31

കർത്താവിന്റെ ഉയിർത്തെഴുന്നേൽപിനു ശേഷം ശിഷ്യന്മാർക്കു വെളിപ്പെട്ടതിനെപ്പറ്റി നാലു സുവിശേഷങ്ങളിലുമുള്ള വിവരങ്ങൾ വ്യത്യസ്തങ്ങളാണ്. വി. യോഹന്നാന്റെ സുവിശേഷത്തിലെ ഇന്നത്തെ വായനയിൽ മറ്റു സുവിശേഷങ്ങളിൽ രേഖപ്പെടുത്തിയിട്ടില്ലാത്ത ചില ഭാഗങ്ങൾ പ്രത്യേകം ശ്രദ്ധാർഹമാണ്. ഉയിർപ്പിനുശേഷം എത്തിച്ചേർന്ന ഒന്നാമത്തെ ഞായറാഴ്ചയെ പുതുഞായറാഴ്ചയെന്നു വിശേഷിപ്പിക്കുവാനുള്ള കാരണങ്ങളിൽ ചിലത് നമുക്കു ധ്യാനവിഷയമാക്കാം.

1) കല്ലറയിൽ നിന്നും ഉയർത്തെഴുന്നേറ്റ കർത്താവിനെ ശിഷ്യന്മാര് ആദ്യമായി കാണുന്നു.

സുഗന്ധ വർഗ്ഗങ്ങൾ അർപ്പിച്ച് കല്ലറയ്ക്കൽ വണങ്ങുവാൻ പോയ സ്ത്രീകൾ അറിയിച്ചതുകൊണ്ടും സ്ത്രീകളുടെ അറിയിപ്പിനെ അടിസ്ഥാനമാക്കി പത്രോസും യോഹന്നാനും ഓടിപ്പോയി ഒഴിഞ്ഞ കല്ലറ സന്ദർശിച്ചതു കൊണ്ടും ഉയിർത്തെഴുന്നേൽപ്പു വാർത്ത ഇതിനകം അറിഞ്ഞുവെങ്കിലും ശിഷ്യന്മാരിൽ ആരും തന്നെ ഉയിർത്തെഴുന്നേറ്റ കർത്താവിനെ നേരിൽ കണ്ടിരുന്നില്ല. തിരുവെഴുത്തുകളുടെ വെളിച്ചത്തിൽ ഉയിർത്തെഴുന്നേൽപിനെപ്പറ്റി സംശയിച്ചില്ലെങ്കിലും ആകപ്പാടെ നിരാശയിലും ഭയത്തിലും അവർ കൂടി വന്നിരുന്നു. അങ്ങനെ ഒരുമിച്ചുക്കൂടി വന്ന ഒരു സ്ഥാനത്ത് ആ ഞായറാഴ്ച സന്ധ്യയ്ക്ക് അവരെ ആശ്വസിപ്പിക്കുവാൻ കർത്താവു കടന്നു വന്ന ദിവസം അവർക്ക് എല്ലാം കൊണ്ടും പുതിയതായിരുന്നു.

2) സമാധാനത്തിന്റെ പുതിയ സന്ദേശം. പരസ്യശുശ്രൂഷയുടെ പ്രധാനഘട്ടങ്ങളിൽ "എന്റെ സമാധാനം ഞാൻ നിങ്ങൾക്കു തരുന്നു; ലോകം തരുന്നതുപോലെയല്ല" എന്നരുളിച്ചെയ്ത് തന്റെ ശിഷ്യസമൂഹത്തിന് ശാന്തിയും ശക്തിയും പകർന്നു കൊടുത്ത യേശുനാഥൻ, അതാ അവർ കൂടിയിരുന്ന ഭവനത്തിലേക്ക് മഹത്വീകരിക്കപ്പെട്ട ശരീരത്തോടെ കടന്നു വരുന്നു. യഹൂദന്മാരെയുള്ള ഭയം നിമിത്തം കൂടിയിരുന്ന മുറിയുടെ വാതിലുകൾ ബലമായി ബന്ധിക്കപ്പെട്ടിരുന്നതുമാണ്. പിന്നെ എങ്ങനെ ഈ പ്രവേശനം സാധിച്ചുവെന്നും സംഭവിച്ചുവെന്നും സംശയിച്ച് അത്ഭുത പാരവശ്യത്തോടെ അമ്പരന്നു നിൽക്കുമ്പോൾ അവർക്ക് ആ സാഹചര്യത്തിൽ അത്യന്തം ആവശ്യമായിരുന്ന ശബ്ദം ധ്വനിയ്ക്കുന്നു. "നിങ്ങൾക്ക് സമാധാനം".

വിശ്വസനീയമാം വിധം ക്രൂശീകരണ

ത്തിന്റെ പാടുകളുമായി അവരുടെ ഗുരു അവരെത്തേടി എത്തിയിരിക്കുന്നു. ഭയത്തിന്റെയും നിരാശയുടെയും നിഴലിൽ നീങ്ങിയവർക്ക് പുതു ജീവൻ പ്രദാനം ചെയ്ത പുതുഞായറാഴ്ച. നമ്മുടെ ദൈനം ദിന ജീവിതത്തിൽ നിരാശയും ഭയയും നമ്മെ കീഴ്പ്പെടുത്തുമ്പോൾ ഈ പുതു ഞായറാഴ്ചയുടെ ഓർമ്മയും നിങ്ങൾക്കു സമാധാനം എന്നുള്ള ശബ്ദവും നമുക്ക് ശാന്തിയും ശക്തിയും നൽകട്ടെ.

3) വിശ്വാസ സ്ഥിരീകരണം. ദൈവരാജ്യത്തിന്റെ ഭാവി ശിൽപികളായി വിളിക്കപ്പെട്ട ശിഷ്യന്മാരെ അവിശ്വാസവും കോട്ടവും ഉള്ള ലോകത്തിലേക്ക് കുരിശിലെ ബലിയർപ്പണത്തിന്റെ സന്ദേശവാഹികളായി അയയ്ക്കുമ്പോൾ അവരുടെ അടിസ്ഥാന വിശ്വാസത്തെ ബലപ്പെടുത്തേണ്ടത് ആവശ്യമായിരുന്നു. കേട്ടുകേൾവിയേ ആശ്രയിച്ച് വല്ലതും പറഞ്ഞാൽ മാത്രം പോരായിരുന്നു. ഉയിർത്തെഴുന്നേറ്റ ക്രിസ്തുവിനെ ഞങ്ങൾ കണ്ടുവെന്ന് സാക്ഷ്യം വഹിക്കണം. അതിനായി തന്റെ കൈകളും വിലാപ്പുറവും ആ ഞായറാഴ്ച സന്ധ്യയിൽ യേശുനാഥൻ അവർക്കു കാണിച്ചു കൊടുത്തു. കൂടാതെ അവരെ പരിശുദ്ധാത്മാഭിഷേകത്തിന് പാത്രമാക്കുകയും അവരുടെ മേൽ ഊതി വിശുദ്ധീകരിക്കുകയും പാപമോചനത്തിനുള്ള ദിവ്യവും ശ്രേഷ്ഠവുമായ ശ്ലൈഹികാധികാരം നൽകുകയും ചെയ്തു.

4) തോമ്മാശ്ലീഹായും നമ്മുടെ കർത്താവും: ആദ്യ ഞായറാഴ്ചയിലെ പ്രത്യക്ഷതയുടെ സ്ഥലത്തും സമയത്തും തോമ്മാ ശ്ലീഹാ ഉണ്ടായിരുന്നില്ല. ആ നഷ്ടബോധത്തിൽ തോമ്മാ അതീവ ദുഃഖിതനായി. ഞങ്ങൾ കർത്താവിനെ കണ്ടു എന്നുള്ള സഹശിഷ്യന്മാരുടെ സാക്ഷി മൊഴികളും മറ്റു സാഹചര്യങ്ങളും കൊണ്ടു മാത്രം തോമ്മാ ശ്ലീഹാ തൃപ്തിപ്പെട്ടുമില്ല. "ഞാൻ അവന്റെ കൈകളിൽ ആണിപ്പാടുകളെ കാണുകയും അവയിൽ എന്റെ വിരലുകൾ ഇടുകയും അവന്റെ വിലാപ്പുറത്ത് എന്റെ കൈവച്ചു നോക്കുകയും ചെയ്യാതെ വിശ്വസിക്കുകയില്ലെന്നുള്ള നിലപാടിൽ ഉറച്ചു നിന്നു.

ഉയിർത്തെഴുന്നേറ്റ ഗുരുവിനെ നേരത്തേ കണ്ട ശിഷ്യന്മാരേക്കാൾ ഒരു പടികൂടി കടന്ന് കാര്യങ്ങളുടെ ഉള്ളു കള്ളികളിലേക്ക് ഊളിയിടുന്ന തോമ്മായുടെ തോന്നലുകൾ അസ്ഥാനത്തല്ലെന്ന് ആലോചിച്ചാൽ അറിയാം. പ്രകൃതി പാഠങ്ങളുടെയും ശാസ്ത്ര നിരീക്ഷണങ്ങളുടെയും വളർച്ചയിൽ ഉയിർത്തെഴുന്നേൽപ് വെറും കെട്ടുകഥയെന്ന് ആരെങ്കിലും ഭാവിയിൽ വിധിയെഴുതിയാൽപ്പോലും അവരെയും മിണ്ടാതാക്കുവാൻ തക്ക ഒരു ദൃക്സാക്ഷ്യത്തിന്റെ ഉടമയാകുവാൻ ഉദ്യമിച്ച തോമ്മാ ശ്ലീഹായെ കർത്താവ് കൈവിട്ടില്ല. ഗവേഷകനും പരിശോധകനും ആകുവാൻ പരിശ്രമിച്ചതിന്റെ പേരിൽ കുറ്റാരോപണവും കർത്താവ് നടത്തുന്നില്ല.

തോമ്മാ ശ്ലീഹായിക്കും കൂടി തന്നെ സകല ജ്ഞാനിയായ കർത്താവ് സജ്ജമാക്കുന്നു. അടുത്ത എട്ടു ദിവസങ്ങൾ കഴിഞ്ഞപ്പോൾ തോമ്മാശ്ലീഹായുൾപ്പെടെയുള്ള ശിഷ്യന്മാർ ഒരുമിച്ചു കൂടിയ വേളയിൽ വീണ്ടും പ്രത്യക്ഷപ്പെടുന്നു. നിങ്ങൾക്ക് സമാധാനം എന്ന് അരുളിയ ശേഷം തോമ്മാശ്ലീഹായുടെ നേരേ തിരിഞ്ഞു. "നിന്റെ വിരൽ ഇവിടെ കൊണ്ടു വരിക; എന്റെ കൈകളേ നോക്കുക; നീ കൈ നീട്ടി എന്റെ വിലാപ്പുറത്തു വച്ചു നോക്കുക; നീ അവിശ്വാസിയാകാതെ വിശ്വാസിയായിരിക്കുക".

തോമ്മായുടെ സത്യസന്ധതയും ഭക്തിയും വെളിവാക്കപ്പെട്ട സ്വർഗീയ സന്ദർഭം. മുൻപിൽ നിൽക്കുന്ന ദിവ്യ രൂപത്തെ, അതിനെ ആണിപ്പഴുതകളോടും മുറിവുപാടുകളോടും കൂടെ കണ്ട് സംതൃപ്തിയടഞ്ഞ സന്ദർഭം. തുടർന്ന് പരീക്ഷണ നിരീക്ഷണങ്ങൾ പ്രയോഗത്തിൽകൊണ്ടു വരേണ്ടില്ലെന്ന് അരുമശിഷ്യനു തോന്നി. വിരൽ നീട്ടാനോ വിലാപ്പുറത്ത് കയ്യിടുവാനോ ഒന്നും തുനിഞ്ഞില്ല. അതിനു തുനിഞ്ഞിരുന്നുവെങ്കിൽ അത് ഒരുതരം അവിശ്വാസമായി ആരോപിക്കാമായിരുന്നു. എല്ലാം കൺമുൻപിൽ വരച്ചുകിട്ടിയിരിക്കുന്നു. വിലാപ്പുറത്തേക്കു നീട്ടുവാൻ ഉദ്ദേശിച്ച കൈകൾ നെഞ്ചിൽ വിലങ്ങനെ വച്ചിട്ട്" എന്റെ കർത്താവും എന്റെ ദൈവവുമേ" എന്ന് ഏറ്റു പറയുന്ന തോമ്മാശ്ലീഹായുടെ വിശ്വാസം വിലയേറിയതെന്ന് യേശു നാഥൻ കണ്ടു. കൂടുതൽ നിരീക്ഷണപരീക്ഷണങ്ങൾ വേണമെന്ന തോമ്മാശ്ലീഹായുടെ ന്യായമായ ഉദ്ദേശത്തെയും അഭിലാഷത്തെയും യേശുനാഥൻ അംഗീകരിച്ചു. ശാസിക്കുകയോ ശിക്ഷിക്കുകയോ ചെയ്യാതെ കൂടുതൽ കൃപയ്ക്കു വിധേയനാക്കി. ഈ അപ്പൊസ്തോലന്റെ മദ്ധ്യസ്ഥത നമുക്ക് അനുഗ്രഹപ്രദമായി ത്തീരട്ടെ.



## ഞായർദിന ചിന്തകൾ

### ഏപ്രിൽ 14
### പുതുഞായറാഴ്ചയ്ക്കു ശേഷം ഒന്നാം ഞായറാഴ്ച
### വി. യോഹന്നാൻ 21:1-25

യേശുതമ്പുരാൻ മരിച്ചവരിൽ നിന്നും ഉയിർത്തെഴുന്നേറ്റശേഷം മൂന്നാം പ്രാവശ്യം ശിഷ്യന്മാർക്കു പ്രത്യക്ഷപ്പെടുന്നതിന്റെ വിവരണമാണ് ഇന്നത്തെ വേദവായനയിൽ കാണുന്നത്. ഇതും വിശുദ്ധ യോഹന്നാന്റെ സുവിശേഷത്തിന്റെ ഒരു പ്രത്യേകത തന്നെ. തോമ്മാ ശ്ലീഹായിക്കുവേണ്ടി പ്രത്യേകം കരുതിയൊരുക്കിയ എട്ടാം ദിവസത്തെ പ്രത്യക്ഷതയും തിബരിയാസ് കടൽ തീരത്തുവച്ചുള്ള മൂന്നാമത്തെ പ്രത്യക്ഷതയും വി. യോഹന്നാന്റെ സുവിശേഷത്തിൽ മാത്രമേ കാണുന്നുള്ളൂ. തിബരിയാസ് കടൽ തീരത്തിൽ കർത്താവു പ്രത്യക്ഷപ്പെടുമ്പോൾ അവിടെ അപ്പോൾ ഉണ്ടായിരുന്ന ഏഴുപേരിൽ ഒരുവൻ യോഹന്നാനായിരുന്നു. അങ്ങനെ ഒരു ദൃക്സാക്ഷി വിവരണമാണ് ഇന്നത്തെ വേദഭാഗമെന്നുള്ളത് ഈ അദ്ധ്യായത്തിന്റെ അവസാനത്തിൽ രേഖപ്പെടുത്തിയിട്ടുണ്ട്. പരിജ്ഞാനികളും വേദശാസ്ത്രവിദഗ്ധരും വിവിധ തരത്തിൽ വ്യാഖ്യാനങ്ങൾ രചിച്ചിട്ടുള്ള ഒരു പ്രത്യേക ഭാഗമാണ് തിബരിയാസ് തീരത്തിലെ ദൃശ്യങ്ങളും സംഭവങ്ങളും അതിന്റെ വെളിച്ചത്തിൽ ചുരുക്കമായ ചിന്തകളിൽ ഒരുക്കുകയാണ്.

1) ഉയിർത്തെഴുന്നേറ്റ യേശുനാഥൻ ഭയപ്പെടേണ്ട ഒരു ഭൂതമല്ലെന്നും അപ്രകാരമുള്ള ആത്മ രൂപത്തിലല്ല ഉയിർത്തെഴുന്നേറ്റതെന്നും വീണ്ടും ശിഷ്യന്മാരെ ബോദ്ധ്യപ്പെടുത്തുന്നു. പ്രത്യേകം മഹത്വീകരിക്കപ്പെട്ട ശരീരത്തോടുകൂടി ശിഷ്യന്മാർക്ക് അപ്പവും മീനും എടുത്തുകൊടുക്കുകയും അവരുടെ ആശങ്കയും ആകുലതയും ഭയവും അകറ്റി ആശ്വസിപ്പിക്കുകയും ചെയ്യുന്നു.

2) മീൻ പിടുത്തത്തിൽ മുന്നമേ ഉണ്ടായിരുന്ന വൈദഗ്ധ്യവും പരിചയവും ഉപയോഗിച്ച് കൂടുതൽ മത്സ്യങ്ങളെ പിടിക്കുവാനുള്ള രാത്രിയിലെ വലവീശൽ തുടങ്ങിയ ഉദ്യമങ്ങളിൽ നിന്നും ഒന്നും കിട്ടാതെ വന്നപ്പോൾ നിരാശയും അമ്പരപ്പും അവരെ വേട്ടയാടി. ഇതെന്തൊരത്ഭുതം എന്ന് ചിന്തിച്ച് സ്തബ്ധരായി. തങ്ങളുടെ മത്സ്യബന്ധന

പ്രവർത്തനങ്ങളിൽ ഇത്തരത്തിലുള്ള പരാജയം മുൻ പൊരിയ്ക്കലും ഉണ്ടായിട്ടില്ലല്ലോ യെന്ന് ചിന്തിച്ച് ആശ്ചര്യഭരിതരാവുകയും കഷ്ടവും നഷ്ടവും ബാക്കിയായതിനെപ്പറ്റി ദുഃഖിക്കുകയും ചെയ്തപ്പോൾ തിബരിയാസിന്റെ തീരത്തുനിന്നു കൊണ്ട് നാഥൻ നാദമുയർത്തുന്നു. "പടകിന്റെ വലതുഭാഗത്ത് വല വീശുവിൻ; നിങ്ങൾക്കു കിട്ടും".

നമ്മുടെ പദ്ധതികളും പണികളും പരാജയപ്പെടുന്നിടത്ത് എന്തോ നിഗൂഢ സന്ദേശമുണ്ട്. അതു ശ്രവിച്ച് അതിൻ പടി അനുവർത്തിക്കാൻ പലപ്പോഴും നാം വൈമുഖ്യം കാട്ടുന്നു. പക്ഷെ അനുസരണയോടെ കേട്ടാൽ ഫലം അനുഗ്രഹത്തിന്റേതായിരിക്കും. ഞാൻ നിങ്ങളെ മനുഷ്യരേപിടിക്കുന്നവരാക്കുമെന്നുള്ള തന്റെ അരുളപ്പാട് യാഥാർത്ഥ്യമാക്കുവാൻ യേശുനാഥൻ തിബരിയാസിന്റെ തീരത്തിലും തിരകളിലും തന്റെ ശിഷ്യന്മാരേ തിരക്കി വന്ന രംഗം എത്ര ഹൃദ്യമാണ്.

3) രണ്ടാം പ്രത്യക്ഷയുടെ ഘട്ടത്തിൽ തോമ്മായുടെ തോന്നലുകളെ അംഗീകരിച്ച് അനുഗ്രഹിച്ച യേശുനാഥൻ പത്രോസിനെ പവിത്രനാക്കുവാനുള്ള ഉദ്ദേശ്യത്തോടെ കടൽത്തീരത്തു തന്നെ നൽക്കുന്നു. കർത്താവാണെന്നു കണ്ടും കേട്ടും അറിഞ്ഞ പത്രോസ് കയ്യിൽ കിട്ടിയ കച്ചയുമുടുത്ത് കടലിൽ ചാടി കർതൃപാദത്തിൽ എത്തുന്നു. പാദങ്ങളിൽ ചുംബിച്ച് മോചനം യാചിക്കുന്ന പത്രോസ് മുമ്പൊരിക്കൽ തള്ളിപ്പറഞ്ഞ തന്ത്രമൊക്കെ കർത്താവു മറന്ന് മാപ്പു കൊടുത്തിരുന്നെങ്കിലും പത്രോസിന്റെ മനസിൽ താപം തങ്ങി നിന്നിരുന്നു. പത്രോസിന്റെ വേദന നിറഞ്ഞ വദനത്തിലേക്ക് കർത്താവു സൂക്ഷിച്ചു നോക്കിയപ്പോൾ ഒരു വിമോചനത്തിന്റെയും വിശുദ്ധീകരണത്തിന്റെയും യാതന ദ്യോതിപ്പിക്കുന്ന മുഖമായിക്കണ്ടു. കഴിഞ്ഞുപോയ കുഴഞ്ഞ പ്രശ്നങ്ങളും തള്ളിപ്പറഞ്ഞ സാഹചര്യങ്ങളും ഒന്നും അശേഷവും സൂചിപ്പിക്കാതെ പത്രോസിനെ പഴയ പാറയാക്കുവാനുള്ള പവിത്രീകരണ കർമ്മത്തിന്റെ പാവന നാദം അതാ, നാഥനിൽ നിന്നു മുയരുന്നു. "യോനായുടെ പുത്രനായ ശെമവൂനേ! നീ മറ്റുള്ളവരെക്കാൾ കൂടുതലായി എന്നെ സ്നേഹിക്കുന്നുവോ? ചോദ്യം ഉന്നയിക്കുന്നത് പഴയ യേശുവല്ല പുതിയ യേശുവാണ്. നാഥനോടുള്ള നിഷ്ക്കളങ്ക സ്നേഹത്തെ സന്ദേഹിക്കുകയാണോയെന്നുള്ള സന്ദേഹത്താൽ പത്രോസ് പതറി. വല്ലാതെ ദുഃഖിച്ചു. ചോദ്യം മൂന്നു പ്രാവശ്യം ആവർത്തിച്ചുണ്ടായി. പശ്ചാത്താപത്തോടെ പത്രോസ് മറുപടിയും പറഞ്ഞു.

മൂന്നു പ്രാവശ്യം ഉപേക്ഷിച്ചു പറയുവാൻ ഇടയായ പശ്ചാത്തലത്തിൽ പശ്ചാത്താപം പരിപൂർണ്ണമായി അകറ്റി അജഗണങ്ങളെ ആൺപെൺ ഭേദമില്ലാതെ ആബാലവൃദ്ധം മേയിക്കുവാനുള്ള മേന്മയേറിയ പദവിയിലേക്ക് മറ്റു ശിഷ്യന്മാരെപ്പോലെ പത്രോസിനെയും വിശുദ്ധീകരിച്ച ഒരു കൂദാശയായിരുന്നു അന്നു നടന്നത്.

നമ്മുടെ മാനസിക അവസ്ഥാന്തരങ്ങളിലേക്ക് ആഴമായി ഇറങ്ങുകയും നമ്മെ വിളിച്ചിരിക്കുന്ന വിളിയുടെ ഒളിയിലും ഒളിവിലും നമ്മേ വിശുദ്ധീകരിച്ച് ആശ്വസിപ്പിക്കുന്ന യേശുനാഥൻ നമുക്കു സ്വർഗ്ഗത്തിൽ പിതാവിന്റെ വലതുഭാഗത്ത് മദ്ധ്യസ്ഥനായി വർത്തിക്കുന്നുവെന്നുള്ള ദർശനം നമ്മേ വഴി നടത്തട്ടെ. ●

## ഗിവ്സൈറ്റ് പ്രോജക്ട് - കാര്യമ്പാടി കണ്ണാശുപത്രി

**M.O.S.C. Medical Mission Eye Hospital, Kariambadi P.O., Pin-673 591, Wayanad, Kerala, India.**

തിമിരംമൂലം അന്ധരായ പാവപ്പെട്ട രോഗികൾക്ക് സൗജന്യ ഓപ്പറേഷനിലൂടെ കാഴ്ചനല്കുന്ന പദ്ധതിയാണ് ഗിവ്സൈറ്റ്. ഇൻട്രാ ഒക്കുലർ ലെൻസ് അഥവാ 10L കണ്ണിനുള്ളിൽ നിക്ഷേപിച്ചു നടത്തുന്ന ഓപ്പറേഷൻ ഇന്ന് സർവ്വവ്യാപകമായിരിക്കുന്നു. വ്യക്തവും സൂക്ഷ്മവുമായ കാഴ്ച ലഭിക്കുമെന്നുള്ളതാണ് ഇതിന്റെ പ്രത്യേകത. ഈ ആശുപത്രിയിൽ ഏറ്റവും കൂടുതൽ നടക്കുന്ന ഓപ്പറേഷനും ഇതുതന്നെയാണ്. സന്മനസ്സുള്ളവരിൽ നിന്നു സംഭാവനകൾ സ്വീകരിച്ച് പാവപ്പെട്ട അന്ധരോഗികളുടെ ചികിത്സയ്ക്കായി പ്രയോജനപ്പെടുത്തുന്നു.

താല്പര്യമുള്ള ആർക്കുവേണമെങ്കിലും ഗിവ്സൈറ്റ് പദ്ധതിയിൽ അംഗങ്ങളാകാം. ലെൻസ്വച്ചുള്ള ഓപ്പറേഷന് 1000 (ആയിരം) രൂപയും സാധാരണ ഓപ്പറേഷന് 500 (അഞ്ഞൂറ്) രൂപയും വീതം സംഭാവന നല്കിയാൽ നിങ്ങളുടെ പേരിൽ ഞങ്ങൾ ഏതെങ്കിലും പാവപ്പെട്ട ഒരന്ധനു കാഴ്ചനല്കുന്നു. കാഴ്ച ലഭിച്ചയാളെ കുറിച്ചുള്ള വിവരം യഥാസമയം നിങ്ങളെ അറിയിക്കുകയും ചെയ്യും.

1986-ലാണ് ഈ കണ്ണാശുപത്രി ആരംഭിച്ചത്. പ്രസിഡണ്ടും രക്ഷാധികാരിയും പരിശുദ്ധ കാതോലിക്കാ ബാവാ തിരുമേനിയും, വൈസ് പ്രസിഡണ്ട് സുൽത്താൻ ബത്തേരി ഭദ്രാസനാധിപൻ കുര്യാക്കോസ് മാർ ക്ലീമീസ് തിരുമേനിയുമാണ്. M.S. (ophthal) ബിരുദമുള്ള 4 വിദഗ്ദ്ധ ഡോക്ടർമാരും സേവനസന്നദ്ധരായ പാരാമെഡിക്കൽ സ്റ്റാഫും, താക്കോൽ ദ്വാരശസ്ത്രക്രിയ ഉപകരണമായ ഫേക്കോ ഉൾപ്പെടെയുള്ള എല്ലാ അത്യാധുനിക ഉപകരണങ്ങളുമുള്ള ഒരു സൂപ്പർ സ്പെഷ്യാലിറ്റി ഐ ഹോസ്പിറ്റലായി ഈ സ്ഥാപനം വളർന്നു കഴിഞ്ഞു.

ഈ സാമ്പത്തിക വർഷം 782053- രൂപയുടെ സൗജന്യചികിത്സ, അർഹിക്കുന്നവർക്കായി നല്കുകയുണ്ടായി. 7031 ഓപ്പറേഷൻ ആകെ നടത്തിയതിൽ 2488-ഉം സൗജന്യമായിരുന്നു. ഇൻട്രാ ഒക്കുലർ ലെൻസുവച്ച് ഇതിനകം 1304 പേർക്ക് സൗജന്യ ഓപ്പറേഷനിലൂടെ കാഴ്ചനല്കാനും സാധിച്ചു.

അനേകരുടെ വിലപ്പെട്ട സഹായം ലഭിക്കുന്നതുകൊണ്ടാണ് ഞങ്ങൾക്കിതു സാധിക്കുന്നത്. സഹായിച്ച എല്ലാവരോടും നന്ദി അറിയിക്കുന്നു. മേലിലും സഹായസഹകരണങ്ങൾ അഭ്യർത്ഥിക്കുന്നു.

ജന്മദിനം, വിവാഹദിനം, പ്രിയപ്പെട്ടവരുടെ ഓർമ്മദിനം കൂടാതെ മറ്റേതെങ്കിലും വിശേഷദിനം വരുമ്പോൾ നമ്മുടെ കർത്താവിന്റെ സൗഖ്യദാനശുശ്രൂഷയുടെ ഭാഗമായ ഈ ആതുരശുശ്രൂഷയിൽ ഒരു ജീവകാരുണ്യപ്രവൃത്തിയെന്ന നിലയിൽ ഗിവ്സൈറ്റ് പ്രോജക്ടിലേക്ക് സംഭാവനകൾ നല്കാൻ അഭ്യർത്ഥിക്കുന്നു.

വിദേശങ്ങളിൽനിന്നുമുള്ള സംഭാവനകൾ സ്വീകരിക്കുന്നതിന് കേന്ദ്രസർക്കാരിന്റെ F.C.R.A. അനുവാദവും ലഭിച്ചിട്ടുണ്ട്.

നിങ്ങളുടെ സംഭാവന **ട്രഷറാർ, ഗിവ്സൈറ്റ് പ്രോജക്ട്, M.O.S.C. മെഡിക്കൽ മിഷൻ ഐ ഹോസ്പിറ്റൽ, കാര്യമ്പാടി പി.ഒ. 673 591, വയനാട്, കേരള, ഇൻഡ്യ** എന്ന അഡ്രസ്സിൽ ചെക്ക്/ ഡി.ഡി./എം.ഒ. ആയി അയച്ചുതരുന്നത് ഉപകാരമായിരുന്നു. ആശുപത്രി അക്കൗണ്ട് കാനറാ ബാങ്ക് മീനങ്ങാടി ശാഖയിലാണ്.

ഫാദർ അബ്രഹാം മാത്യു എടേക്കാട്ട് (സെക്രട്ടറി ഗവേണിംഗ്ബോർഡ്)

# ബൈബിൾ പഠനം

ഫാ. ഒ.പി. വർഗീസ്, മാർ പക്കോമിയോസ് മൗണ്ട്, മീമ്പാറ, പുത്തൻകുരിശ്, കൊച്ചി-682 308

## ചോദ്യം

### 1 കൊരിന്ത്യർ 15-16

1. ക്രിസ്തു ആർക്കുവേണ്ടിയാണ് മരിച്ച് അടക്കപ്പെട്ട് മൂന്നാം നാൾ ഉയർത്തെഴുന്നേറ്റത്?
2. എല്ലാറ്റിനും ഒടുവിൽ എങ്ങനെ പൗലോസിന് ക്രിസ്തു പ്രത്യക്ഷമായി?
3. നാം സകല മനുഷ്യരിലും അരിഷ്ടന്മാർ ആകുന്നത് എപ്പോൾ?
4. ആദാമിനെയും ക്രിസ്തുവിനെയും ബന്ധിപ്പിച്ചുകൊണ്ട് മരണ പുനരുത്ഥാനത്തിന്റെ വേദശാസ്ത്രം ഒറ്റ വാചകത്തിൽ എഴുതുക?
5. വൃഥാ സംസാരം നന്നല്ല എന്നതിന് പൗലോസ് പറയുന്ന ഉദാഹരണി എഴുതുക?
6. 1 കൊരി. 15:34-53 വരെയുള്ള ഭാഗം ഏതു ശുശ്രൂഷയ്ക്കുള്ള ശ്ലീഹാ വായനയാണ്?
7. ദാനധർമ്മം വിശ്വാസികളുടെ കർത്തവ്യമാണ്. തെളിവ് വാക്യം എഴുതുക?
8. ആരും അവനെ അലക്ഷ്യമാക്കരുത്. ആരെ?
9. ആഖായയിൽ ആദ്യ സ്നാനമേറ്റ കുടുംബം ഏത്?
10. നമ്മുടെ കർത്താവ് വരുന്നു എന്നതിന്റെ ആരാമ്യഭാഷ?

## ഉത്തരം

### 1 കൊരിന്ത്യർ 13-14

1. മുഴങ്ങുന്ന ചെമ്പോ ചിലമ്പുന്ന കൈത്താളമോ ആകും. (13:1)
2. ദീർഘക്ഷമ/കരുണ/സത്യത്തിലുള്ള ആനന്ദം/ക്ഷമ/വിശ്വാസം/പ്രത്യാശ/സഹനശക്തി. (13:4-2)
3. പ്രവചന വരം/ഭാഷാവരം/ജ്ഞാനം (13:8)
4. വിശ്വാസം, പ്രത്യാശ, സ്നേഹം. (13:13)
5. അന്യഭാഷ സംസാരിക്കുന്നവൻ തനിക്കു തന്നെ ആത്മീക വർദ്ധന വരുത്തുന്നു. പ്രവചിക്കുന്നവൻ സഭയ്ക്ക് ആത്മീക വർദ്ധന വരുത്തുന്നു. (14:4)
6. സഭയിൽ പതിനായിരം വാക്ക് അന്യഭാഷയിൽ സംസാരിക്കുന്നതിനെക്കാൾ അധികം മറ്റുള്ളവരെ പഠിപ്പിക്കുവാൻ ബുദ്ധികൊണ്ട് അഞ്ച് വാക്ക് പറയുന്നതാണ് നല്ലത്. (14:19)
7. സഭയ്ക്ക് ആവശ്യം പ്രവചന നൽവരമാണ്. (14:22)
8. സമാധാനത്തിന് അത്രേ. (14:33)
9. സ്ത്രീക്ക് സഭയിൽ സ്ഥാനമില്ലാഞ്ഞതു കൊണ്ടല്ല. കൊരിന്ത്യ സഭയിലെ സ്ത്രീകൾ സ്വാതന്ത്ര്യം ദുർവിനിയോഗം ചെയ്തതു കൊണ്ടു മാത്രമാണ്.
10. സകലവും ഉചിതമായും ക്രമമായും നടക്കണം (14:40)

### നവംബർ ലക്കം ശരിയുത്തരം അയച്ചവർ

1) ജോഷി ബി. ജോൺ, മണപ്പള്ളി; 2) ഷെർലി യേശുദാസൻ, ഗോവ; 3) മധുബാല ജേക്കബ്, ചെങ്ങന്നൂർച 4) ഏലിയാമ്മ സക്കറിയ, Happy Home Lpt. Ft.D.I. കൽക്കട്ട; 5) ആനീസ് ഉമ്മൻ, വാണിയപ്പുരയ്ക്കൽ, നിരണം; 6) കെ.സി. ഏലിസബേത്ത് തമ്പി, കുത്തൂർവീട്, കൊച്ചി; 7) അന്നമ്മ മത്തായി, നേതാജി റോഡ്, ആലുവ; 8) ആലീസ് ഏബ്രഹാം, ആന്താരിയേത്ത്, കോയമ്പത്തൂർ; 9) സാറാമ്മ തമ്പി, വാലയിൽ, കോയമ്പത്തൂർ; 10) ഷൈനി തോമസ് കെ; ഇഡോർ എം.പി.; 11) ലീലാമ്മ ബേബി, തുമ്പമൺ; 12) ഷാജി മാമ്മൻ മാത്യു, നെയ്ശേരിൽ, കുട്ടമ്പേരൂർ; 13) പ്രീതി ഷാജൻ, ഗാന്ധി നഗർ, ആവടി, ചെന്നൈ; 14) യാസിമിൻ ജോർജ്ജ്, പന്തപ്ലാക്കൽ, ആലുവ;

**ഡിസംബർ ലക്കം:-** 1) മോളി മാത്യു നാരങ്ങാനം; 2) അന്നമ്മ മത്തായി, ആലുവ; 3) ആലീസ് ഏബ്രഹാം, കോയമ്പത്തൂർ; 4) ലീലാമ്മ മത്തായി, കല്ലിശ്ശേരി, ചെങ്ങന്നൂർ; 5) കെ.സി. ഏലിസബത്ത് കുത്തൂർ, കൊച്ചി; 6) ഷാജി മാമ്മൻ മാത്യു, കുട്ടമ്പേരൂർ, മാന്നാർ; 7) ഡി. മാത്യൂസ്, ചെന്നൈ

**ജനുവരി ലക്കം:-** 1) വർഗീസ് ശാമുവൽ, കോയമ്പത്തൂർ; 2) ആനി ഉമ്മൻ, വാണിയപ്പുരയ്ക്കൽ, നിരണം; 3) ഏലിയാമ്മ പൗലോസ്, മണലിൽ, 673581; 4) ഏലിയാമ്മ ഫിലിപ്പ്, മയൂർവിഹാർ, ഡൽഹി-110091; 5) യാസ്മിൻ ജോർജ്ജ്, പന്തപ്ലാക്കിൽ, ആലുവ; 6) ഏലിസബത്ത് മാത്യു, ബുവനേശ്വർ, ഒറിസ്സ; 7) കെ.സി. ഏലിസബത്ത്, കുത്തൂർ കൊച്ചി; 8) സി. പി. തോമസ്, കരിമ്പ; 9) അന്നമ്മ മത്തായി, ആലുവ; 10) ബിജി മാത്യു, ചെന്നൈ; 11) ഷൈനി തോമസ്, ഇൻഡോർ; 12) ലൂസി അലക്സാണ്ടർ, ചെന്നൈ; 13) ആലീസ് അബ്രഹാം, അന്തിരീയേത്ത്, കോയമ്പത്തൂർ; 14) വർഗ്ഗീസ് ലാൽ, കുട്ടാലുംവിള, പുത്തൂർ; 15) ഗീവർഗീസ് തോമസ് & ബിനു ഗീവർഗീസ്, ചങ്ങനാശ്ശേരി; 16) റൂബി തോമസ്, കോഴഞ്ചേരി

# വിശ്വാസപാഠം

### ഫാ. പി. എം. സഖറിയ പള്ളിക്കപ്പറമ്പിൽ

1) സഭയിൽ നുഴഞ്ഞുകയറി വിരുദ്ധതകൾ സൃഷ്ടിക്കുന്ന കള്ള ഉപദേശിമാർ ആദിമ സഭയിലും ഉണ്ടായിരുന്നോ?

ഉണ്ടായിരുന്നു. വി. പൗലോസ് ശ്ലീഹാ പറയുന്നത് ശ്രദ്ധിക്കുക. ചിലർ നിങ്ങളെ കലക്കി ക്രിസ്തുവിന്റെ സുവിശേഷം മറിച്ചുകളവാൻ ഇച്ഛിക്കുന്നു. (ഗലാ. 1:7). ലേഖനങ്ങളിൽ പലതിലും ഈ കാര്യത്തിൽ നിർദ്ദേശം നൽകുന്നുണ്ട്. ഗുഡ്ന്യൂസ് ബൈബിളിന്റെ ലേഖന മുഖവുരകളിൽ ചിലത് ശ്രദ്ധിക്കുക.

2 കോരി:- പൗലോസിനെ കള്ള അപ്പോസ്തോലനായി കുറ്റപ്പെടുത്തിക്കൊണ്ട്, തങ്ങളാണ് യഥാർത്ഥ അപ്പോസ്തോലൻ എന്ന ഭാവേന കോരിന്തിൽ പ്രവർത്തിച്ച ചുരുക്കം ചിലർക്കെതിരായി പൗലോസ് ശ്ലീഹാ തന്റെ അപ്പോസ്തോലത്വം സമർത്ഥിച്ചു കൊണ്ടെഴുതി.

ഗലാത്യ ലേഖനം:- കള്ള ഉപദേശികളുടെ ഉപദേശങ്ങൾ മൂലം വഴി തെറ്റിപൊയ്ക്കൊണ്ടിരുന്നവരെ സത്യവിശ്വാസത്തിലേക്കും ആചാരങ്ങളിലേക്കും തിരിച്ചു വരുത്തുവാൻ അത്രേ ഗലാത്യർക്കുള്ള ലേഖനം എഴുതപ്പെട്ടത്.

ഫിലിപ്യ ലേഖനം:- ഫിലിപ്യാ സഭയിലെ കള്ള ഉപദേശങ്ങൾ മൂലമുണ്ടായ മനോവേദന നിമിത്തം എഴുതിയ കത്ത്.

കൊലോസ്യലേഖനം:- കൊലോസ്യസഭയിൽ കള്ള ഉപദേഷ്ടാക്കൾ ഉണ്ടെന്ന് പൗലോസ് അപ്പോസ്തോലൻ മനസിലാക്കിയപ്പോൾ എഴുതിയത്.

1 തീമോ., 2 പത്രോസ്., 1, 2 യോഹന്നാൻ, യൂദാ എന്നീ ലേഖനങ്ങളും മേൽപ്പറഞ്ഞ മുന്നറിയിപ്പാണ് നൽകുന്നത്.

ഇതിൽ നിന്നും ഈ കള്ള ഉപദേഷ്ടാക്കന്മാർ എല്ലാം സഭാംഗങ്ങളായിരുന്നു എന്നും സഭയുടെ പുറത്തുപോയി കള്ള ഉപദേശങ്ങൾ പ്രചരിപ്പിച്ചവരായിരുന്നു എന്നും കാണാം. ഇവർ വേദപുസ്തകത്തെ സ്വയം വ്യാഖ്യാനിച്ച് അബദ്ധ ഉപദേശങ്ങളിൽ വീണുപോയവരായിരുന്നു.

2. സ്വന്തമായി വ്യാഖ്യാനിക്കാമെന്നും ആരും പഠിപ്പിക്കേണ്ട ആവശ്യമില്ലായെന്നും 1 യോഹ. 2:27 -ൽ പറയുന്നുണ്ടോ?

വി. യോഹന്നാൻ പറയുന്നതെന്താണ്? നിങ്ങളെ തെറ്റിദ്ധരിപ്പിക്കുന്നവരെയോർത്തു ഇതു ഞാൻ നിങ്ങൾക്കു എഴുതിയിരിക്കുന്നു. അവനാൽ പ്രാപിച്ച അഭിഷേകം (Anointing) നിങ്ങളിൽ വസിക്കുന്നു. ആരും നിങ്ങളെ ഉപദേശിപ്പാൻ ആവശ്യമില്ല. അവന്റെ അഭിഷേകം തന്നെ സകലവും നിങ്ങൾക്കുപദേശിച്ചു തരും എന്നത്രെ. വിശദമാക്കിത്തരാം.

(a) ആരും നിങ്ങളെ ഉപദേശിക്കേണ്ട ആവശ്യമില്ല എന്നു പറയുന്നത് "ഞങ്ങൾ നിങ്ങളെ ഉപദേശിച്ചു പഠിപ്പിച്ചതിനു വിപരീതമായി നിങ്ങളെ തെറ്റിക്കുന്നവർ" നിങ്ങളെ ഉപദേശിക്കേണ്ടതില്ല എന്നത്രെ.

വി. യോഹന്നാന്റെ ഒന്നാം ലേഖനം മുഴുവൻ ശ്രദ്ധയോടെ വായിക്കുക. "തെറ്റിക്കുന്നവരെ" ചെറുത്തു തോൽപ്പിക്കുവാനുള്ള ഉപദേശമാണ് ലേഖനം മുഴുവനും. അഭിഷേകത്തോടിരുന്നാൽ മാത്രം പോരാ, വേദ സത്യങ്ങൾ മനസിലാക്കിയിരുന്നില്ലെങ്കിൽ നാം തെറ്റിപ്പോകും. കാരണം, തെറ്റിക്കുന്നവരും അഭിഷേകം പ്രാപിച്ചിരുന്നവരായിരുന്നു. വി. പൗലോസ് അപ്പോസ്തോലന്റെ ലേഖനങ്ങൾ എല്ലാം തന്നെ അഭിഷേകം ഏറ്റവരെ പഠിപ്പിക്കേണ്ടവർ-പഠിപ്പിച്ച കാര്യങ്ങളാണ്.

(b) എബ്രായ ലേഖനം നോക്കുക - ആകയാൽ നാം വല്ലപ്പോഴും ഒഴുകിപ്പോകാതിരിക്കേണ്ടതിന് കേട്ടത് അധികം ശ്രദ്ധയോടെ കരുതിക്കൊള്ളേണ്ടതാകുന്നു. (എബ്രാ. 2:1) കേട്ടത് നമുക്കു രക്ഷയെ ഉറപ്പിച്ചു നൽകും.

(c) അഭിഷേകം പ്രാപിച്ച ഗലാത്യരെ, ........ഹാ ബുദ്ധിയില്ലാത്ത ഗലാത്യരേ നിങ്ങളെ മയക്കിയത് ആര്? (3:1-3). മയങ്ങിപ്പോയ അവരെ ആരും പഠിപ്പിക്കേണ്ടേ?

(d) അഭിഷേകം പ്രാപിച്ചവർക്കും തെറ്റാൻ സാധ്യതയുണ്ട്. ഈ വാക്യം ശ്രദ്ധിക്കുക.

I നിങ്ങൾ വല്ല ആത്മാവിനാലോ, വചനത്താലോ, ഞങ്ങൾ എഴുതി എന്ന ഭാവത്തിലുള്ള ലേഖനത്താലോ സുബോധം വിട്ട് വേഗത്തിൽ ഇളകുകയോ, ഞെട്ടിപ്പോവുകയോ ചെയ്യരുത് (1 തെസ്സ. 2:2).

II ഞങ്ങളോടു പ്രാപിച്ച പ്രമാണം വിട്ടു (Tradition) ക്രമം കെട്ടു നടക്കുന്ന ഏതു സഹോദരനോടും അകന്നു കൊള്ളണം. (1 തെസ്സ. 3:6,)

III സഭയിൽ ഭിന്നത വരുത്തുന്നവനോട് ഒന്നു രണ്ടു വട്ടം ബുദ്ധി പറഞ്ഞ ശേഷം അവനെ ഒഴിക്കുക. (തീത്തോ 3:10)

IV വി. പൗലോസ് തിമോത്തിയോസിനോട് പറയുന്നു: രണ്ടു മൂന്നു സാക്ഷികൾ മുഖേനയല്ലാതെ ഒരു മൂപ്പന്റെ (കശീശാ) നേരേ അന്യായം എടുക്കരുത് (1 തീമോ. 5: 19,20).

മേൽപ്പറഞ്ഞ വാക്യങ്ങളിൽ നിന്നും സ്പഷ്ടമാക്കുന്ന കാര്യങ്ങൾ:

(A) ഒരിക്കൽ അഭിഷേകം പ്രാപിച്ചവരെ സഭയിൽ ആരും ഉപദേശിക്കരുത് എന്നു പറയുന്നത് അബദ്ധമാണ്. അവർക്കാണ് സഭ (apostles) വേദസത്യങ്ങളെ കുറിച്ചുള്ള വ്യാഖ്യാനം കൊടുത്തത്.

(B) അങ്ങനെയുള്ള ചിലരിൽ നിന്നാണ് വേദവിപരീതികൾ ഉണ്ടായത്.

(C) അവരെ സഭയിൽ നിന്നും, വീടുകളിൽ നിന്നും പുറന്തള്ളണം.

(D) അംഗങ്ങളെ സഭയിൽ ഉറപ്പിച്ചു നിർത്തുവാൻ സഭാ പ്രവർത്തകർ എല്ലായ്പ്പോഴും യഥാർത്ഥ വ്യാഖ്യാനം നൽകിക്കൊണ്ടിരിക്കണം.

## സൺഡേസ്ക്കൂൾ വിജ്ഞാനി, പ്രവീൺ



വിജ്ഞാനിയായി തെരഞ്ഞെടുക്കപ്പെട്ട ജെയിൻ സൂസൻ തോമസ്, വാകത്താനം എം.ഡി. സൺഡേസ്ക്കൂൾ. സൺഡേസ്ക്കൂൾ പാഠ്യ-സഹപാഠ്യ മത്സരങ്ങളിൽ നിരവധി തവണ അഖിലമലങ്കര വിജയം നേടിയിട്ടുണ്ട്. വാകത്താനം ജേറുശലേം മൗണ്ട് ഹയർസെക്കണ്ടറി സ്ക്കൂളിൽ രണ്ടാം വർഷ സയൻസ് വിദ്യാർത്ഥിനിയാണ്.



പൊതുവിജ്ഞാന പരീക്ഷയിൽ ഒന്നാം സ്ഥാനം നേടി 2001-ലെ സൺഡേസ്ക്കൂൾ 'പ്രവീൺ' ആയി തെരഞ്ഞെടുക്കപ്പെട്ട കുമാരി വിനി വി. ജോൺ (കൊടുമൺ സെന്റ് ബഹനാൻസ് സണ്ടേസ്ക്കൂൾ, തുമ്പമൺ)

# സൺഡേസ്കൂൾ വാർത്തകൾ

രണ്ടായിരത്തി ഒന്ന് ഡിസംബർ അവസാന വാരത്തിൽ നടന്ന സൺഡേസ്ക്കൂൾ പരീക്ഷാഫലം നേരത്തേയുള്ള തീരുമാന പ്രകാരം ഫെബ്രുവരി പതിനഞ്ചിനു പ്രസിദ്ധീകരിക്കുകയുണ്ടായി. S.S.F.C പരീക്ഷയ്ക്കു രജിസ്റ്റർ ചെയ്യുന്നവരിൽ ഗണ്യമായ ഒരു ശതമാനം വിദ്യാർത്ഥികളിൽ പരീക്ഷ എഴുതാതെ വിട്ടു നിൽക്കുന്നു എന്നുള്ളത് എല്ലാ വർഷത്തെയും അനുഭവനം തന്നെ. പേരു രജിസ്റ്റർ ചെയ്യുമ്പോൾ പരീക്ഷ എഴുതണമെന്നുള്ള താല്പര്യം ഉണ്ടായിരുന്നുവെങ്കിലും പിന്നീട് അതു നഷ്ടപ്പെട്ടു പോകുന്നു. അതിന്റെ കാരണം കണ്ടെത്തി പരിഹാരം വരുത്തേണ്ടത് ആവശ്യമത്രേ.

ഈ വർഷം പത്താം ക്ലാസ്സിൽ (S.S.F.C) 2758 പേർ പരീക്ഷ എഴുതി. 2182 പേർ പാസ്സായി. (അതിനു മുമ്പുള്ള വർഷം 2694 പേർ പരീക്ഷ എഴുതി 1861 പേർ പാസ്സായി). മുൻ വർഷത്തെക്കാൾ 321 പേർ കൂടുതൽ പാസ്സായിട്ടുണ്ട്. സന്തോഷകരം തന്നെ. ഒരു ഡോക്ടർ പന്ത്രണ്ടാം ക്ലാസ്സ് പാസ്സായി! വഴിവാടി (മാവേലിക്കര) എം.ജി.എം. സണ്ടേസ്ക്കൂളിൽ നിന്ന് ഡോക്ടർ ജേക്കബ് വർഗീസ് പരീക്ഷ എഴുതി (പ്രൈവറ്റായി) പ്രശ്സതമായ വിജയം കരസ്ഥമാക്കിയെന്നത് അഭിനന്ദനത്തോടെ പ്രസ്താവിക്കുന്നു. സൺഡേസ്ക്കൂൾ പഠനത്തിനുള്ള താല്പര്യം വിട്ടു കളയാതെ ഡോക്ടറായിട്ടും പരീക്ഷ എഴുതി സർട്ടിഫിക്കറ്റ് നേടിയത് മാതൃകയാക്കാവുന്ന കാര്യമാണ്. കോളേജ് പഠനത്തിനെത്തിയാൽ പിന്നെ സൺഡേസ്ക്കൂൾ പഠനം നിർത്തിക്കളയുന്നവർക്ക് ഇദ്ദേഹം ഒരു പ്രചോദനമാകട്ടെ എന്നാശംസിക്കുന്നു.

അപൂർവ്വ വിജയം!!! കോട്ടയം സെൻട്രൽ ഭദ്രാസനത്തിലെ മാർ ഏലിയാ കത്തീഡ്രൽ സണ്ടേസ്ക്കൂൾ അദ്ധ്യാപക വൃന്ദം പ്രത്യേകം അഭിനന്ദനം അർഹിക്കുന്നു അവരിൽ പലരും കോളേജ് അദ്ധ്യാപകരാണ്. അദ്ധ്യാപകരെല്ലാം തന്നെ സൺഡേസ്ക്കൂൾ പന്ത്രണ്ടാം ക്ലാസ്സ് പാസ്സായിരിക്കണമെന്ന് അവർ തന്നെ തീരുമാനമെടുത്തു. പ്രത്യേക അനുവാദത്തോടെ പ്രൈവറ്റായി പരീക്ഷ എഴുതി. എഴുതിയ പതിനഞ്ചുപേരും പ്രശസ്തമായി വിജയം വരിച്ചു. അങ്ങനെ ഒരു നല്ല മാതൃക അവർ വെളിപ്പെടുത്തിയിരിക്കുന്നു. ഹാർദ്ദമായ അനുമോദനങ്ങൾ ഈ പ്രവർത്തകരെ അറിയിക്കുന്നു.

കുവൈറ്റു സൺഡേസ്ക്കൂൾ ചരിത്രം സൃഷ്ടിച്ചു. ഏറ്റവും അധികം വിദ്യാർത്ഥികൾ പഠിച്ചതും ഏറ്റവും കൂടുതൽ വിദ്യാർത്ഥികളെ പത്താം ക്ലാസ്സിൽ പരീക്ഷയ്ക്ക് സജ്ജമാക്കിയതും കുവൈറ്റ് സൺഡേസ്ക്കൂൾ ആണെന്ന വസ്തുത അഭിനന്ദനത്തോടെ പ്രസ്താവിക്കുന്നു. എന്നാൽ മറ്റൊരു റെക്കോർഡും അവർ സൃഷ്ടിച്ചിരിക്കുന്നു. 2002-ലെ ജീവകാരുണ്യ ദിന സ്തോത്ര കാഴ്ചയിൽ നാളതുവരെ മറ്റൊരു സൺഡേസ്ക്കൂളും നൽകിയിട്ടുള്ളതിൽ വളരെയധികമായ തുക നൽകി സഹകരിച്ചിരിക്കുന്നു. പിരിവ് എല്ലാം ഇവിടെ ലഭിച്ച ശേഷം തുക പ്രസിദ്ധപ്പെടുത്തുന്നതാണ്.

പരീക്ഷയുടെ ഉത്തക്കടലാസുകൾ പരിശോധിച്ച് യഥാസമയം വിജയവിവരം പ്രസിദ്ധീകരിക്കുവാൻ സഹായിച്ച അദ്ധ്യാപക സഹോദരങ്ങളോടുള്ള നന്ദി അറിയിക്കുന്നു.

കർത്തൃശുശ്രൂഷയിൽ

ഫാ. റ്റി.ജെ. ജോഷ്വാ

## പരീക്ഷാ ഫലം

2001 ഡിസംബർ 29-ാം തീയതി നടന്ന അഖില മലങ്കര മത്സര പരീക്ഷകളിലെ റാങ്ക് ലിസ്റ്റും വിജയികളുടെ പേരും ചുവടെ ചേർക്കുന്നു.

ക്ലാസ്സ് 5:- 1) അഞ്ജന റിബേക്കാ റോയി, പുതുവേലി വടകര, കണ്ടനാട്-46; 2) ജോയിസ് മേരി ഫിലിപ്പ് കെ.എസ്.ഇ. തോട്ടഭാഗം, കവിയൂർ, നിരണം-45. ക്ലാസ്സ് 6:- 1) നീതു ജയിംസ് വകയാർ തുമ്പമൺ-47; 2) ശാലിനി രാജൻ പാളയം, തിരുവനന്തപുരം-46. ക്ലാസ്സ് 7:- 1) ഡെന്നി മറിയം ഉമ്മൻ, എരമത്തൂർ, ചെന്നിത്തല, നിരണം-46; 2) ഡിൻസി രാജു നസ്രേത്ത് കടമ്പനാട് കൊല്ലം-44. ക്ലാസ്സ് 8:- 1) സ്വപ്നാ സൈമൺ, സെ. തോമസ് കല്ലിമേൽ, മാവേലിക്കര കൊല്ലം-46; 2) പ്രവിതാ ഈശോ സെന്റ്. തോമസ് നട്ടാശ്ശേരി, കോട്ടയം ഈസ്റ്റ്, കോട്ടയം സെൻട്രൽ-43. ക്ലാസ്സ് 9:- 1) ജിബി രാജ് ഏബ്രഹാം സെന്റ് തോമസ്, വടക്കൻ മണ്ണൂർ, മണർകാർട് കോട്ടയം-46, 2) രാഹുൽ വർഗീസ്, സെന്റ് മേരീസ് പുത്തൻപീടിക, ഓമല്ലൂർ, തുമ്പമൺ-44. ക്ലാസ്സ് 10:- 1) ജയിൻ സൂസൻ തോമസ് എം.ഡി. വാകത്താനം, കോട്ടയം-86; 2) നിജു സാറാ വർഗീസ് സെ. ജോർജ്ജ് കാരയ്ക്കൽ തിരുവല്ല വെസ്റ്റ്, നിരണം-85; 3) സിമി വറുഗീസ്, മാർ ബർസൗമാ വാഴമുട്ടം ഈസ്റ്റ് തുമ്പമൺ-84. ക്ലാസ്സ് 12:- റിയാ അച്ചാമ്മ മത്തായി, എം.ജി.എം., നന്തൻകോട്, തിരുവനന്തപുരം-77; 2) ബിജി സാബു എം.ജി.എം. കരുവാറ്റ കാർത്തികപള്ളി, നിരണം-74; 3) ജീനാ ആനി ഫിലിപ്പ്, എം.ജി. ഞാലിയാകുഴി, വാകത്താനം, കോട്ടയം-71. സ്പെഷ്യൽ പ്രൈസ് ഡോ. ജയ്ക്കബ് വർഗീസ് എം.ജി.എം. വഴുവാടി മാവേലിക്കര, കൊല്ലം-73



പൊതുവിജ്ഞാന പരീക്ഷയിൽ സൗത്ത് സോണിൽ നിന്നും രണ്ടാം സ്ഥാനം നേടിയ സുനി ആനി മാത്യു. സെന്റ് ആൻഡ്രൂസ് സൺസേസ്ക്കൂൾ പുത്തൻകാവ്



മുംബൈ ഭദ്രാസന സൺഡേസ്ക്കൂൾ മത്സരത്തിൽ Story Telling (Eng&Mal) ഒന്നാം സമ്മാനം നേടിയ സിമി റെയിച്ചൽ സഖറിയ, അംബർനാഥ് സെ. ഗ്രീഗോറിയോസ് ഇടവക.



ഉത്തരമേഖല സഹപാഠ്യ മത്സരങ്ങളിൽ ജൂനിയർ വിഭാഗം ലളിത ഗാനത്തിന് ഒന്നാം സ്ഥാനം നേടിയ മഹിമ ഷേബാ തോമസ്. അങ്കമാലി ഭദ്രാസനത്തിലെ ഏലൂർ മാർ ഗ്രീഗോറിയോസ് സൺഡേസ്ക്കൂൾ.



സീനിയേഴ്സ് പ്രസംഗമത്സരത്തിൽ ഒന്നാം സ്ഥാനം (South zone) നേടിയ ദീപ ആൻ ജേക്കബ്. പിരളശ്ശേരി സെന്റ് ജോർജ്ജ് സൺഡേസ്ക്കൂൾ.

9-ാം പേജിൽ നിന്നു തുടർച്ച

സിയേഷനിൽ പങ്കുകൊള്ളുന്നവർക്കു മാത്രമാകും. 5) ഇതുവരെ അനുഭവിച്ചിരുന്ന തൽസ്ഥതി ആനുകൂല്യം പാത്രിയർക്കീസ് കക്ഷിയിലെ വിമത മെത്രാപ്പോലീത്താമാർക്ക് നഷ്ടപ്പെടും. 6) വ്യവഹാരങ്ങൾക്കും പള്ളി കയ്യേറ്റം തുടങ്ങിയ അക്രമങ്ങൾക്കും ഒരു സ്ഥിര നിരോധനമുണ്ടാകും. 7) മലങ്കര സഭയിലെ എല്ലാ പള്ളികളും സഭാ ഭരണഘടനയനുസരിച്ചുള്ള ഭരണ സംവിധാനത്തിൽ വരും. 8) കോടതിവിധി എല്ലാ പള്ളികളിലും സർക്കാർ നടപ്പാക്കും. അതോടെ വിഘടിച്ചു നിൽക്കുന്ന വൈദികരും അവൈദികരുമെല്ലാം സഭയിൽ ചേർന്ന് സഭൈക്യം നിർബന്ധിതവും സർവ്വർക്കും ബാധകവുമാകും. എതിർക്കുന്നവർ ആരായിരുന്നാലും സഭയ്ക്ക് പുറത്താകും.

ഒരു കാര്യം സത്യമാണ്. മലങ്കര സഭയുടെ ചരിത്രത്തിൽ സഭാ കാര്യം സംബന്ധിച്ച നിർണ്ണായക വിധികൾ എന്നും സഭ അംഗീകരിച്ചിട്ടുണ്ട്. ഇത്തവണയും സമയമാകുമ്പോൾ സഭ ഒന്നാവുകയും ചെയ്യും. അപകടത്തിലേക്ക് തങ്ങളെ നയിക്കുന്ന ഇടയന്മാരെ അജഗണങ്ങൾ തിരിച്ചറിയണം. സഭൈക്യം അനിവാര്യമാണ്. ഈ വസ്തുത അംഗീകരിക്കുവാൻ എല്ലാവരും തയ്യാറാവുക.

പ്രിയ സഹോദരങ്ങളേ, രക്ഷാകരമായ ഈ നോമ്പുകാലത്ത് വിദ്വേഷവും പകയും ദൈവസന്നിധിയിൽ ഹോമിച്ച് നമുക്ക് നിരപ്പാകാം. ഒന്നിക്കാം. ദൈവഹിതത്തിന് നമ്മെത്തന്നെ സമർപ്പിക്കാം. ഇനിയെങ്കിലും നിന്ദാ പാത്രങ്ങളാകാതെ ക്രിസ്തുവിന്റെ സാക്ഷികളായി മാറാം. സമാധാനത്തിന്റെ വാഹകരാകാം. ലോകത്തിനു പ്രകാശമാകാം.

*(കടപ്പാട് ഡയോസിസൻ ബുള്ളറ്റിൻ)*


## Form IV
## Malankara Sabha

| | | |
|---|---|---|
| Place of Publication | : | Kottayam |
| Periodicity | : | Monthly |
| Printer | : | Fr. T.A.Edayadi |
| Whether Citizen India | : | Yes |
| Address | : | Catholicate Aramana, Kottayam |
| Publisher | : | Fr. T.A. Edayadi |
| Address | : | Item No.5 |
| Editor | : | Fr. Dr. Jacob Kurian |
| Whether Citizen of India | : | Yes |
| Address | : | P.O. Box 98, Kottayam-1 |
| Name&Address of the owner | : | Orthodox Viswasa Paripalana Samithy Devalokam, Kottayam-38 |

I, Fr. T.A. Edayadi here by declare that the particulars given above are true to the best of my knowledge and belief.

22.02.2002 Fr. T.A. Edayadi

## പൗരോഹിത്യ രജതജൂബിലി



വടക്കഞ്ചേരി: കൊച്ചി മെത്രാസന ത്തിൽപെട്ട ചുവന്നമണ്ണ് സെന്റ് ജോർജ് ഓർത്തഡോക്സ് പള്ളി വികാരി കദളിപറമ്പിൽ ഫാ. കെ.വി. ജേക്കബിന്റെ പൗരോഹിത്യ രജത ജൂബിലി സമുചിതമായി ആഘോഷിച്ചു. കാലം ചെയ്ത കണ്ടനാടിന്റെ പൗലൂസ് മാർ പീലക്സീനോസിൽ നിന്ന് ശെമ്മാശുപട്ടവും, കൊച്ചിയുടെ യൂഹാനോൻ മാർ സേവേറിയോസിൽ നിന്നു കശ്ശീശാ പട്ടവും സ്വീകരിച്ച ഇദ്ദേഹം തൃശൂർ മേഖലയിലെ വിവിധ ഇടവകകളിൽ സേവനം ചെയ്തിട്ടുണ്ട്. സഭാ മാനേജിംഗ് കമ്മിറ്റിയംഗവുമാണ്.



സ്ലീബാദാസ സമൂഹം സെക്രട്ടറിയും സഞ്ചാര മിഷണറിയുമായ ഫാ. എം.റ്റി. ശമുവേലിന്റെ പൗരോഹിത്യ രജത ജൂബിലി ആഘോഷിച്ചു. അനുമോദന സമ്മേളനം പ. കാതോലിക്കാബാവാ ഉദ്ഘാടനം ചെയ്തു. കുമ്പഴ മാർ ശെമവൂർ ദെസ്തുനി ഇടവകയിൽ മേലേതിൽ പരേതനായ തോമസ് വൈദ്യന്റെയും ശോശാമ്മയുടെയും പുത്രനായി 1944 ജൂലൈ 30-ന് ജനനം. 1963-ൽ സ്ലീബാദാസ സമൂഹത്തിൽ ചേർന്നു. 1977-ൽ യൂഹാനോൻ മാർ സേവേറിയോസ് മെത്രാപ്പോലീത്തായിൽ നിന്നും വൈദിക പട്ടം സ്വീകരിച്ചു.

## വൈദിക സംഘം സെക്രട്ടറി



മലബാർ ഭദ്രാസന വൈദിക സംഘം സെക്രട്ടറിയായി തെരഞ്ഞെടുക്കപ്പെട്ട ഫാ. കെ. ഗീവർഗീസ് പൊന്നോല. ചുങ്കത്തറ പെരിങ്കുളം മാർ ഗ്രീഗോറിയോസ് ഓർത്തഡോക്സ് പള്ളി വികാരിയായും സഭാ മാനേജിംഗ് കമ്മറ്റിയംഗവുമായി പ്രവർത്തിക്കുന്നു.

## ഗുരുശ്രേഷ്ഠ അവാർഡ്



അഖിലേന്ത്യാ അവാർഡി ടീച്ചേഴ്സ് ഫെഡറേഷൻ കേരളാ ഘടകം 2001-ലെ മികച്ച സാമൂഹ്യ സാംസ്ക്കാരിക പ്രവർത്തനം നടത്തുന്ന അദ്ധ്യാപകർക്ക് ഏർപ്പെടുത്തിയ ഗുരുശ്രേഷ്ഠ അവാർഡ് കൊല്ലം, തേവലക്കര ബോയ്സ് ഹൈസ്ക്കൂൾ അദ്ധ്യാപകൻ പി.വി. ഡാനിയേലിന് ലഭിച്ചു. കൊല്ലം വെള്ളിമൺ വി.എച്ച്.എസ്.എസ്. അദ്ധ്യാപിക പി. ലില്ലിക്കുട്ടി ഭാര്യയും, വിദ്യാർത്ഥികളായ ജിനു, ജിഷ, ജിജി എന്നിവർ മക്കളുമാണ്.

## പുതുപ്പള്ളി പള്ളി പുതുക്കിപ്പണിയുന്നു

കോട്ടയം:- ചരിത്ര പ്രസിദ്ധമായ കോട്ടയം പുതുപ്പള്ളി സെന്റ് ജോർജ് ദേവാലയം പുതുക്കിപ്പണിയുന്നതിന് പ. ബാവാതിരുമേനി ശിലാസ്ഥാപനം നടത്തി. വർഷങ്ങളായി കേസിൽ കുടുങ്ങി പുരോഗമനം തടസ്സപ്പെട്ട നിലയിലായിരുന്ന പള്ളി. പഴയ പ്രധാന ദേവാലയം നിലനിർത്തിയാണ് പുതിയ ദേവാലയം പണിയുന്നത്.

## സൗത്തു പാമ്പാടി സെന്റ് തോമസ് ഇടവക നവതിയുടെ നിറവിൽ

കോട്ടയം:- കോട്ടയം ഭദ്രാസനത്തിലെ പ്രമുഖ ദേവാലയങ്ങളിലൊന്നായ സൗത്തു പാമ്പാടി സെന്റ് തോമ്മസ് ഓർത്തഡോക്സ് ഇടവകയുടെ നവതി ആഘോഷ ചടങ്ങുകൾ 2002 ജനുവരി 6 മുതൽ 14 വരെ സമുചിതമായി നടന്നു.

നവതി സമ്മേളനം 2002 ജനുവരി 12 ശനിയാഴ്ച 2 മണിക്ക് പള്ളി ഹാളിൽ നടന്നു. ഇടവക മെത്രാപ്പോലീത്ത അഭി. ഗീവറുഗീസ് മാർ ഈവാനിയോസ് തിരുമേനിയുടെ അദ്ധ്യക്ഷതയിൽ ചേർന്ന സമ്മേളനം കേരള ഗ്രാമവികസന മന്ത്രി സി.എഫ്. തോമസ് ഉദ്ഘാടനം ചെയ്തു. നവതി സ്മാരകമായി പണിതീർത്ത വീടിന്റെ താക്കോൽ ശ്രീ. സുരേഷ് കുറുപ്പ് എം.പി., ഇടവകാംഗം സി.കെ. തോമ്മസിനു നൽകി. സുവനീർ പ്രകാശനം ഉമ്മൻ ചാണ്ടി എം.എൽ.എ.യും ചാരിറ്റി ഫണ്ട് ഉദ്ഘാടനം പി.എച്ച്. കുര്യൻ ഐ.എ.എസും., നിർവ്വഹിച്ചു.

## MGOCSM Annual Conference-2001 (Diocese of Bombay)

The MGOCSM, Diocese of Bombay conducted its Annual Conference at the Orthodox Church Centre, Vashi, Navi Mumbai from 13th - 16th Nov' 2001. The theme of the Conference was "Come, follow me and I will make you fishers of men" Mt. 4:19.

Around 300 delegates from the three regions of the Diocese viz. Mumbai, Pune, Gujrat attended the Conference and made it a grand success. It's noteworthy to note that most of the participants were students and also participants from newly formed units especially from Gujrat, Pune and Nashik regions made this conference unique and special.

## വൈദിക സംഘം ബാഹ്യ കേരള കോൺഫറൻസ്

സെന്റ് തോമസ് ഓർത്തഡോക്സ് ബാഹ്യകേരള റീജിയന്റെ ഒരു സമ്മേളനം ജനുവരി 8 മുതൽ 10 വരെയുള്ള ദിവസങ്ങളിൽ ഭിലായ് സെന്റ് തോമസ് മിഷൻ സെന്ററിൽ വച്ച് നടന്നു. "പുരോഹിതൻ ദൈവത്തിന്റെ ഉപദേശക സമിതി അംഗം" എന്നുള്ളതായിരുന്നു മുഖ്യ ചിന്താവിഷയം. കൽക്കട്ട, ബോംബെ, ഡൽഹി ഭദ്രാസനങ്ങളിൽ നിന്നായി 50-ൽ പരം വൈദികർ പ്രസ്തുത യോഗത്തിൽ പങ്കെടുത്തു.

## പ്രാർത്ഥനാ യോഗത്തിന്റെ പ്രാർത്ഥനാവലയം

പലവിധ രോഗങ്ങൾ, അപകടങ്ങൾ, കുടുംബതകർച്ച, കുഞ്ഞുങ്ങളുടെ പ്രശ്നങ്ങൾ തുടങ്ങിയവയാൽ ക്ലേശിക്കുന്ന ഏവർക്കും ആശ്വാസം പകരുവാൻ വേണ്ടി പ്രാർത്ഥനായോഗത്തിന്റെ ചുമതലയിൽ ആരംഭിച്ചിട്ടുള്ള സംഘമാണ് പ്രാർത്ഥനാവലയം. ദിവസവും മദ്ധ്യസ്ഥപ്രാർത്ഥനയ്ക്കായി സമയം കണ്ടെത്തി പ്രാർത്ഥനാ വലയത്തിൽ പങ്കാളികളാകുവാൻ ആഗ്രഹിക്കുന്നവർ പേരും മേൽവിലാസവും, മദ്ധ്യസ്ഥ പ്രാർത്ഥനാ കോ-ഓർഡിനേറ്ററേയോ, അസി. കോ-ഓർഡിനേറ്ററേയോ അറിയിക്കുന്നതു നന്നായിരിക്കും.

# പിതാവിനെ മറക്കുന്നത് നമ്മുടെ ശാപം – മാർ കൂറിലോസ്

**മുംബൈ:–** "മാർത്തോമ്മാ ശ്ലീഹായെ മറക്കുന്നതും അവഗണിക്കുന്നതുമാണ് മലങ്കരസഭയുടെ ശാപം. ആ വിശുദ്ധന്റെ നാമത്തിൽ സ്ഥാപിക്കപ്പെട്ട പള്ളികൾ പോലും മാർത്തോമ്മാ ശ്ലീഹായുടെ പെരുന്നാൾ മറന്ന് മറ്റു പല പെരുന്നാളുകളും ആഘോഷിക്കുന്നു". മുംബൈ ഭദ്രാസന വൈദിക കോൺഫ്രൻസിൽ സംസാരിക്കുകയായിരുന്നു. ഗീവർഗീസ് മാർ കൂറിലോസ്. ഏകദിന സമ്മേളനത്തിൽ ഫാ. ടി.എ. ഇടയാടി ധ്യാനം നയിച്ചു. എല്ലാവർഷവും മാർത്തോമ്മാ ശ്ലീഹായുടെ പെരുന്നാൾ ദിവസമായ ഡിസംബർ 21–ാം തീയതി തിരുമേനിയുടെ അദ്ധ്യക്ഷതയിൽ മുംബൈ ഭദ്രാസനത്തിൽ ധ്യാനം നടത്താറുണ്ട്.

## സുവിശേഷകർ പ്രവാചക ശബ്ദം ഉൾക്കൊള്ളണം – മാർ ഒസ്താത്തിയോസ്

**കോഴിക്കോട്–** "അനീതിയും അക്രമവും വിർദ്ധിച്ചിരിക്കുന്ന ആധുനിക ലോകത്തിൽ സുവിശേഷകർ പ്രവാചക ശബ്ദം ഉൾക്കൊള്ളണം. സമൂഹത്തിൽ തിന്മയും സ്വാർത്ഥതയും പെരുകുന്നു. സാധാരണ ജനങ്ങൾക്ക് നീതി നിഷേധിക്കുന്നു. ഇവിടെ സഭയും പുരോഹിതൻമാരും സുവിശേഷകരും അതിനോട് ചേർന്നു നിൽക്കുന്നു." മലങ്കര ഓർത്തഡോക്സ് സഭ മിഷനറി സമ്മേളനം പുതുപ്പാടി സെന്റ്. പോൾസ് ആശ്രമത്തിൽ ഉദ്ഘാടനം ചെയ്യുകയായിരുന്നു അഭിവന്ദ്യ തിരുമേനി.

2001 നവം. 14, 15 തീയതികളിൽ നടന്ന സമ്മേളനത്തിൽ സഭയുടെ വിവിധ മിഷൻ കേന്ദ്രങ്ങളിൽ പ്രവർത്തിക്കുന്ന 30 മിഷനറിമാർ പങ്കെടുത്തു.

രണ്ടു ദിവസത്തെ സമ്മേളനത്തിൽ താമരശേരി രൂപതാ മോൺസിഞ്ഞോർ ഡോ. സെബാസ്റ്റ്യൻ കാഞ്ഞിരക്കാട്ട്, പ്രൊഫ. പി.വി. നൈനാൻ (Red. Principal St. Mary's College Sulthan Bathery) എന്നിവർ ക്ലാസുകൾ എടുത്തു. വെരി. റവ. കെ. ഐ. ഫിലിപ്പ് റമ്പാൻ ധ്യാനം നയിച്ചു. പി.എം. തോമസ് റമ്പാൻ, ഫാ. ജി. ജോൺ ഫാ. തോമസ് ജോൺ എന്നിവർ നേതൃത്വം നൽകി.

## ദൈവവിളി സംഘം

**ചെങ്ങന്നൂർ:–** ദൈവവിളി ഉള്ളവരും സമർപ്പണ ബോധമുള്ളവരുമായ യുവാക്കന്മാരെ സഭാ ശുശ്രൂഷയ്ക്ക് ഒരുക്കുന്നതിനായി ചെങ്ങന്നൂർ ഭദ്രാസനത്തിന്റെ ആഭിമുഖ്യത്തിൽ എല്ലാ മാസവും രണ്ടാം ശനിയാഴ്ച ബഥേൽ അരമനയിൽ ദൈവവിളി സംഘത്തിന്റെ മീറ്റിംഗ് നടത്തി വരുന്നു. സംഘത്തിന്റെ 2001–2004 വർഷങ്ങളിലെ ഭാരവാഹികളായി ഫാ. റ്റിജു വി. ഐപ്പ് (ഡയറക്ടർ) ബിനു തോമസ് (സെക്രട്ടറി), (തോട്ടപ്പുഴ മാർ ഗ്രിഗോറിയോസ് പള്ളി). ജോയിന്റ് സെക്രട്ടറി ജേക്കബ് റ്റി. ഏബ്രഹാം (ഉമയാറ്റുകര സെന്റ് തോമസ് വലിയ പള്ളി) എന്നിവരെ തെരഞ്ഞെടുത്തു.

## ജൂബിലി സമാപനവും പെരുന്നാളും



**മുംബൈ:–** താനെ സെന്റ് സ്റ്റീഫൻസ് ഓർത്തഡോക്സ് ഇടവകയുടെ രജതജൂബിലി സമാപനവും, വി. സ്തേഫാനോസ് സഹദായുടെ ഓർമ്മപ്പെരുന്നാളും ജനു 11,12,13 തീയതികളിൽ നടന്നു.

ജൂബിലി സമാപനത്തോടനുബന്ധിച്ചു നടത്തിയ എക്യുമിനിക്കൽ സമ്മേളനത്തിൽ N.C.C.I. Maharashtra Christian Council എന്നിവയുടെ പ്രസിഡന്റു കൂടിയായ മാർ കൂറിലോസ് തിരുമേനിയെ താനാ ഇടവക പ്രത്യേകം അനുമോദിച്ചു. ബോംബെയിലെ മുൻ C.N.I. Bishop, S.B. Joshua സമ്മേളനത്തിൽ അദ്ധ്യക്ഷനായിരുന്നു. ജൂബിലിയുടെയും പള്ളി കൂദാശയുടെയും സ്മരണിക Dr. Mrs. Usha Joshua പ്രകാശനം ചെയ്തു. മി. വി.ജെ. പൗലോസ് സ്വാഗതവും ഇടവക വികാരി ഫാ. യൗനാൻ മുളമൂട്ടിൽ കൃതജ്ഞതയും പ്രകാശിപ്പിച്ചു.

## റാന്നി നിലയ്ക്കൽ കൺവൻഷൻ



2002 ജനുവരി 16 മുതൽ 20–ാം തീയതിവരെ നടന്ന കൺവൻഷനോടനുബന്ധിച്ച് മാർ ഗ്രീഗോറിയോസ് ടെയിലറിംഗ് സ്കൂളിന്റെ ഉദ്ഘാടനം ഫിലിപ്പോസ് മാർ യൗസേബിയോസും, ബധിര –മൂക മിഷൻ ഉദ്ഘാടനം ഡോ. ഗീവർഗീസ് മാർ ഒസ്താത്തിയോസും നിർവഹിച്ചു.

റാന്നി–നിലയ്ക്കൽ, അയിരൂർ ഭാഗങ്ങളിലുള്ള ഇടവകകളുടെ സംയുക്ത സംരംഭമാണ് റാന്നി മാർ ഗ്രീഗോറിയോസ് കാതോലിക്കേറ്റ് സെന്റർ. 78 സെന്റ് ഭൂമിയിൽ, പണി പൂർത്തിയായിക്കൊണ്ടിരിക്കുന്ന ഒരു ചാപ്പലും രണ്ടു നിലയിലുള്ള ഒരു കെട്ടിടവും ഉണ്ട്. എല്ലാ വർഷവും ജനുവരി രണ്ടാം വാരത്തിൽ കൺവൻഷൻ നടത്തുന്നു. വെള്ളിയാഴ്ച ധ്യാനയോഗം, ബധിരരുടെ ആരാധന, ബുക്ക് സെന്റർ, തയ്യൽ പരിശീലന കേന്ദ്രം, കൗൺസലിങ്ങ് സെന്റർ തുടങ്ങി വ്യത്യസ്തമായ പരിപാടികൾ സെന്ററിന്റെ ആഭിമുഖ്യത്തിൽ നടന്നു വരുന്നു. ഫാ. ഇടിക്കുള ചാണ്ടി മേനായത്തിനാണ് പ്രധാന ചുമതല.

# മലങ്കരസഭ വാർത്തകൾ

## ദേവാലയ ശിലാസ്ഥാപനം



ഡൽഹി:- ഡൽഹി ഭദ്രാസനത്തിൽപ്പെട്ട ഉത്തർപ്രദേശിലെ പ്രധാന വ്യാവസായിക നഗരമായ നോയിഡയിൽ പ. പരുമലത്തിരുമേനിയുടെ നാമത്തിൽ പണിയുന്ന പള്ളിക്ക്, ഡൽഹി ഭദ്രാസന മെത്രാപ്പോലീത്താ അഭി. ഇയ്യോബ് മാർ പീലക്സിനോസ് തിരുമേനി ശിലാസ്ഥാപനം നടത്തി.

ദേവാലയത്തിനായി ലഭിച്ച സ്ഥലത്ത് പ്രത്യേകം ക്രമീകരിച്ച താല്ക്കാലിക ദേവാലയത്തിൽ ഭദ്രാസനമെത്രാപ്പോലീത്ത, വി. കുർബാന അർപ്പിക്കുകയും, ശിലാസ്ഥാപന ശുശ്രൂഷ നടത്തുകയും ചെയ്തു. റവ. ഫാ. പി.കെ. തോമസ്, റവ. ഫാ. എം.സി. പൗലൂസ്, റവ. ഫാ. പോൾ തോമസ്, റവ. ജോ തൈക്കാട്ടിൽ എന്നിവർ പ്രസംഗിച്ചു. ഇടവക വികാരി ഫാ. കോശി തോമസ് സ്വാഗതവും, സെക്രട്ടറി മി. എം.എം. തോമസ് കൃതജ്ഞതയും പ്രകാശിപ്പിച്ചു. സമീപ ഇടവകകളിൽ നിന്നുമായി 1500 ഓളം പേർ എല്ലാ ശുശ്രൂഷയിലും സംബന്ധിച്ചു.

## ദേവാലയകൂദാശ



2002 ഫെബ്രുവരി 16-ന് കുറിയാക്കോസ് മാർ ക്ലിമ്മീസ് മെത്രാപ്പോലീത്ത കൂദാശ ചെയ്ത മാർ ഗ്രീഗോറിയോസ് ഓർത്തഡോക്സ് മിഷൻ സെന്റർ ദേവാലയം.മിഷൻ സെന്ററിന്റെ ഡയറക്ടറും വികാരിയുമായി ഫാ. ഡോ. സാമുവേൽ കളീയ്ക്കൽ സേവനമനുഷ്ഠിക്കുന്നു. ഈ സ്ഥാപനത്തിൽ മദ്യപാനം, ചുഴലി, അപസ്മാരം, ഭ്രാന്ത്, മാനസികാസ്വാസ്ഥ്യങ്ങൾ, സിരാസംബന്ധമായ അസുഖങ്ങൾ എന്നിവയ്ക്ക് ചികിത്സയുണ്ട്.

## മലാഡ് പള്ളി പെരുന്നാൾ

മുംബൈ:- മലാഡ് സെന്റ്. തോമസ് ഇടവകയുടെ ഈ വർഷത്തെ പെരുന്നാൾ ഡിസം. 18 മുതൽ 21 വരെയുള്ള തീയതികളിൽ നടന്നു. 18 മുതൽ തുടങ്ങിയ കൺവൻഷന് ഫാ. റ്റി.എ. ഇടയാടി നേതൃത്വം നൽകി. പെരുന്നാൾ ചടങ്ങുകൾക്ക് ഗീവർഗീസ് മാർ കൂറിലോസ് കാർമ്മികത്വം വഹിച്ചു.

## വികലാംഗർക്കായി മാര്യേജ് ബ്യൂറോയും എംപ്ലോയ്മെന്റ് എക്സ്ചേഞ്ചും

വൈകല്യമുള്ളവർക്കും, വൈകല്യമുള്ളവരെ വിവാഹം കഴിക്കാൻ താൽപര്യമുള്ളവർക്കും വിവരങ്ങൾ നൽകാൻ ഉദ്ദേശിച്ചുകൊണ്ടുള്ള ഒരു സംരംഭമാണ് ഇത്. ഇങ്ങനെയുള്ളവർക്ക് ഈ ഡേറ്റാ ബാങ്കിൽ പേര് രജിസ്റ്റർ ചെയ്യാവുന്നതാണ്. വിവാഹാർത്ഥിയെ സംബന്ധിക്കുന്ന വിവരങ്ങൾ കമ്പ്യൂട്ടറിൽ നിന്നും ശേഖരിച്ച് അനുയോജ്യരായ പങ്കാളികളെ എളുപ്പത്തിൽ കണ്ടെത്തുകയും ചെയ്യാം

വികലാംഗരായ തൊഴിൽ രഹിതരുടെ വിദ്യാഭ്യാസ യോഗ്യത, തൊഴിൽ പരിചയം, കഴിവുകൾ, അഭിരുചി, ശാരീരിക ക്ഷമത എന്നിവയടങ്ങിയ ഒരു കമ്പ്യൂട്ടർ ഡേറ്റാ ബാങ്ക് ക്രമീകരിക്കുന്നതും, അതനുസരിച്ചുള്ള ജോലികൾ കണ്ടെത്തുന്നതിനുള്ള മാർഗ്ഗനിർദ്ദേശം നല്കുന്നതുമാണ്. താൽപര്യമുള്ളവർക്ക് തികച്ചും സൗജന്യമായി ഡേറ്റാ ബാങ്കിൽ പേര് രജിസ്റ്റർ ചെയ്യാവുന്നതാണ്. ജോലിക്കാരെ ആവശ്യമുള്ളവർക്ക് അനുയോജ്യരായവരെ ഈ ഡേറ്റാ ബാങ്കിലൂടെ കണ്ടെത്തി നൽകുന്നതിനും വിഭാവനം ചെയ്യുന്നു.

രജിസ്ട്രേഷൻ ഫോമിനും കൂടുതൽ വിവരങ്ങൾക്കും:ഫാദർ പോൾ പാറക്കാട്ടേൽ സി.എം.ഐ. ഡയറക്ടശാന്തിഗിരി മാട്രിമോണിയൽ ഡേറ്റാ ബാങ്ക് & മാര്യേജ് ബ്യൂറോ,വഴിത്തല പി.ഒ., തൊടുപുഴ-685 583ഫോൺ:- (0486) 273476, 273006E-Mail: santhi_g@satyam.net.in.

## പുസ്തക പ്രകാശനം

കോട്ടയം:- പ. ബസ്സേലിയോസ് ഗീവറുഗീസ് രണ്ടാമന്റെ ഇംഗ്ലീഷിലുള്ള ജീവചരിത്രമായ The Saintly Shepherd of Malankara Church" എന്ന പുസ്തകം ആദ്യപ്രതി മാമ്മൻ വറുഗീസിനു (മനോരമ) നൽകി പ. ബസ്സേലിയോസ് മാർത്തോമ്മാ മാത്യൂസ് ദ്വിതീയൻ കാതോലിക്കാ ബാവ പ്രകാശനം ചെയ്തു. കെ.വി. മാമ്മൻ (കോട്ടയ്ക്കൽ മാങ്ങാനം) എഴുതിയ പുസ്തകം തർജ്ജമ ചെയ്തത് പ്രൊ. ബാബു സഖറിയായും (ചെങ്ങന്നൂർ) അവതാരിക എഴുതിയിരിക്കുന്നത് ഡൽഹി മെത്രാപ്പോലീത്ത ജോബ് മാർ പീലക്സീനോസുമാണ്. കാലം ചെയ്ത ബാവായുടെ പ്രൈവറ്റ് സെക്രട്ടറിയായിരുന്ന റവ. ഡോ. പി.സി. ഈപ്പന്റെ (മൈസൂർ) സുദീർഘ സുന്ദരമായ അനുസ്മരണയും ചേർത്തിട്ടുണ്ട്.

## അപേക്ഷകൾ ക്ഷണിക്കുന്നു

മലങ്കര ഓർത്തഡോക്സ് സഭയുടെ മാവേലിക്കരയിലെ മിഷൻ പരിശീലന കേന്ദ്രത്തിലെ ത്രിവത്സര കോഴ്സിലേക്ക് (D.M.S.-Diploma in Mission Studies) പ്രവേശനം ആഗ്രഹിക്കുന്നവരിൽ നിന്നും അപേക്ഷകൾ ക്ഷണിക്കുന്നു. അപേക്ഷകൻ പ്രീഡിഗ്രി/ +2 പാസ്സായിരിക്കണം. പരിശീലന കാലത്തുള്ള മുഴുവൻ ചെലവുകളും സഭ വഹിക്കുന്നതായിരിക്കും. പരിശീലനാനന്തരം പ്രതിമാസ അലവൻസോടു കൂടി വിവിധ മിഷൻ കേന്ദ്രങ്ങളിൽ പ്രവർത്തനങ്ങൾക്കായി നിയോഗിക്കും. ഡിഗ്രി പാസ്സായവർക്ക് സെറാമ്പൂർ സെനറ്റിന്റെ B.C.S. (Bachelor of Christian Studies) പ്രൈവറ്റായി പഠിക്കുവാനുള്ള സാദ്ധ്യതയുണ്ട്. അപേക്ഷയ്ക്കും പ്രോസ്പക്ടസ്സിനുമായി 10 രൂപാ മണി ഓർഡറായിപ്രിൻസിപ്പൽ, സെന്റ് പോൾസ് എം.റ്റി.സി. മാവേലിക്കര എന്ന വിലാസത്തിൽ അയയ്ക്കുക.

# മരുഭൂമിയിലെ നീരുറവ

## (സെന്റ് തോമസ് ഓർത്തഡോക്സ് കോൺഗ്രിഗേഷൻ)

## (Year 2002)

1975 സെപ്റ്റംബർ 12–ാം തീയതി അഭിവന്ദ്യ ഡോ. ഗീവറുഗീസ് മാർ ഒസ്താത്തിയോസ് മെത്രാപ്പോലീത്തായാൽ സ്ഥാപിതമായ ഈ കോൺഗ്രിഗേഷൻ പതിവുപോലെ 2002–ലും താഴെ പറയുന്ന ജീവകാരുണ്യ ധനസഹായങ്ങൾക്ക് അർഹരായവരിൽ നിന്നുംഅപേക്ഷകൾ ക്ഷണിക്കുന്നു. ചികിത്സാസഹായത്തിന് ജാതിമത ഭേദമന്യേ ആർക്കും അപേക്ഷിക്കാം. മറ്റു സഹായങ്ങൾ സഭാംഗങ്ങൾക്കു മാത്രം നൽകുന്നു.

**1. ചികിത്സാ ധനസഹായം:** മാരക രോഗങ്ങൾ ബാധിച്ച് നിരാലംബരും സാധുക്കളുമായ രോഗികൾക്കു പരിമിതമായ ധനസഹായം നൽകുന്നു. ഇടവക വികാരിയുടെ ശുപാർശയും രോഗവിവരങ്ങൾ വിശദമായി രേഖപ്പെടുത്തികൊണ്ടുള്ള ചികിത്സിക്കുന്ന ഡോക്ടറുടെ സമീപകാലത്തുള്ള സർട്ടിഫിക്കറ്റും അപേക്ഷയോടൊപ്പം ഉണ്ടായിരിക്കണം. ഓർത്തഡോക്സ് സഭാംഗങ്ങളല്ലാത്തവർ സമീപത്തുള്ള ഓർത്തഡോക്സ് പള്ളിവികാരിയുടെ ശുപാർശയോടുകൂടി അപേക്ഷ അയച്ചിരിക്കണം. കൂടാതെ കങ്ങഴ, പരുമല, ശാസ്താംകോട്ട, കാര്യംപാടി (കണ്ണാശുപത്രി) ഇടുക്കി എന്നീ സ്ഥലങ്ങളിലെ സഭാവക മിഷൻ ആശുപത്രികൾ വഴിയായും സാധുക്കളായ രോഗികളെ സഹായിച്ചുവരുന്നു.

**2. വിവാഹ ധനസഹായം:** സാമ്പത്തീക പരാധീനതമൂലം വിവാഹം നടത്തുവാൻ ബുദ്ധിമുട്ടുന്ന കുടുംബങ്ങളിലെ 25 പെൺകുട്ടികളുടെ വിവാഹത്തിന് 15,000 രൂപ വീതം നൽകുന്നു. ഇടവക വികാരിയുടെയും മാനേജിംഗ് കമ്മറ്റി അംഗങ്ങളുടെയും ശുപാർശയോടുകൂടി അപേക്ഷ അയച്ചിരിക്കണം. അർഹരായവർക്ക് ദേശക്കുറിയുടെ അല്ലെങ്കിൽ വിളിച്ചുചൊല്ലലിന്റെ കോപ്പി കിട്ടിയതിനു ശേഷമേ ധനസഹായം നൽകുകയുള്ളു. മാതാപിതാക്കൾ ജീവിച്ചിരിപ്പില്ലാത്ത പെൺകുട്ടികളുടെ വിവാഹത്തിനു മുൻഗണന നൽകുന്നു.

**3. ജീവസന്ധാരണ ധനസഹായം:** അംഗവൈകല്യം സംഭവിച്ച അശരണർക്കും, തയ്യൽ തുടങ്ങിയ തൊഴിൽ പരിശീലനം നേടിയിട്ടുള്ള നിർദ്ധനർക്കും സ്വയം തൊഴിൽ കണ്ടെത്തുന്നതിന് പരിമിതമായ സാമ്പത്തിക സഹായം ലഭിക്കുന്നതിന് ഇടവക വികാരിയുടെയും മാനേജിംഗ് കമ്മറ്റി അംഗങ്ങളുടെയും ശുപാർശയോടു കൂടി അപേക്ഷിക്കുക.

**4. വിദ്യാഭ്യാസ ധനസഹായം:** നിർധനരും പാനത്തിൽ സമർത്ഥരുമായ വിദ്യാർത്ഥിനി-വിദ്യാർത്ഥികൾക്കു **എസ്.എസ്.എൽ.സി.** ക്കു ശേഷമുള്ള വിദ്യാഭ്യാസത്തിന് ധനസഹായം നൽകുന്നു. ഫൈനൽ പരീക്ഷയുടെ മാർക്കുലിസ്റ്റും കോഴ്സു സർട്ടിഫിക്കറ്റും (ഇടവക വികാരി അറ്റസ്റ്റു ചെയ്ത കോപ്പി) അപേക്ഷയോടൊപ്പം ഉണ്ടായിരിക്കണം. ഇടവക വികാരിയുടെ ശുപാർശയോടുകൂടി അപേക്ഷകൾ 2002 ആഗസ്റ്റ് 30–ന് മുമ്പ് കിട്ടിയിരിക്കണം.

**5. ഭവന നിർമ്മാണ ധനസഹായം:** സ്വന്തമായി സ്ഥലമുള്ളവരും വീടു പണിയുവാൻ സാമ്പത്തിക ശേഷി ഇല്ലാത്തവരുമായ നിരണം, അങ്കമാലി, സുൽത്താൻബത്തേരി ഭദ്രാസനങ്ങളിലെ ഓരോ അപേക്ഷകർക്കു 40,000 രൂപാ വീതം നൽകുന്നു. സഹായം ലഭിച്ചാൽ പണിയുടെ പൂർണ്ണ ചുമതല ഏറ്റെടുത്തു നടത്തി ആറുമാസത്തിനകം ഭവനം പൂർത്തിയാക്കാമെന്ന് ഇടവക വികാരിയുടെയും മാനേജിംഗ് കമ്മറ്റി അംഗങ്ങളുടെയും സമ്മതിപത്രവും, ശുപാർശയും, അപേക്ഷകന് സ്വന്തമായി സ്ഥലമുണ്ടെന്നുള്ളതിന്റെ തെളിവും ചേർത്ത അപേക്ഷകൾ 2002 മേയ് 15–ന് മുമ്പ് കിട്ടിയിരിക്കണം.

**6. Medical Camp:** കോൺഗ്രിഗേഷന്റെ **sponsorship**–ൽ ഒരു സൗജന്യ Medical Camp 2002മേയ്/ജൂൺ മാസത്തിൽ നടത്തുവാൻ ആഗ്രഹിക്കുന്നു. ആയത് ഏറ്റെടുത്ത് നടത്തുവാൻ താൽപര്യമുള്ള, കങ്ങഴ Medical Mission ആശുപത്രിക്കു 80 കിലോമീറ്റർ ദൂരപരിധിയിലുള്ള ഇടവകയിലെ ആദ്ധ്യാത്മീക സംഘടനകളിൽ നിന്നു അപേക്ഷകൾ 2002 ഏപ്രിൽ 30–ന് മുമ്പ് കിട്ടിയിരിക്കണം.

**7. Special Project:** സുവിശേഷപരവും, ജീവകാരുണ്യപരവുമായ പ്രവർത്തനങ്ങളിൽ ഏർപ്പെട്ടിരിക്കുന്ന മലങ്കര സഭയിലെ ഏതെങ്കിലും ഒരു സ്ഥാപനത്തിന്റെ ഒരു പ്രത്യേക പദ്ധതിക്കു 1,00,000 രൂപയിൽ കവിയാത്ത തുക നൽകുന്നതാണ്. മാനേജിംഗ് കമ്മറ്റി അംഗങ്ങളുടെ സമ്മതിപത്രവും, ഭദ്രാസനമെത്രാപ്പോലീത്തായുടെ ശുപാർശയും ചേർത്ത അപേക്ഷകൾ 2002 മേയ് 30–ന് മുമ്പ് കിട്ടിയിരിക്കണം.

അപേക്ഷ ശുപാർശ ചെയ്യുന്ന ബഹു. വികാരിമാരുടെ ശ്രദ്ധയ്ക്കു:

അപേക്ഷകൾ സസൂഷ്മം പരിശോധിച്ച് അർഹമായുള്ളവ മാത്രം അയയ്ക്കണമെന്നു താൽപര്യപ്പെടുന്നു. കൂടാതെ, ആവശ്യപ്പെട്ടിരുന്ന രേഖകൾ എല്ലാം ഉണ്ടോ എന്നും, അപേക്ഷകന്റെ ഭൂസ്വത്ത്, വരുമാനം, വയസ്സ്, ആശ്രിതരുടെ വിവരങ്ങൾ എന്നിവ വിശ്വസനീയമാണോ എന്നും ബഹു. വികാരിമാർ പ്രത്യേകം ശ്രദ്ധിക്കണം.

**Letterhead**–ൽ എഴുതിയ ശുപാർശയിൽ പള്ളി സീലും, ഇടവക മാനേജിംഗ് കമ്മറ്റി അംഗങ്ങളിൽ മുന്നിൽ രണ്ട് അംഗങ്ങളുടെ എങ്കിലും ഒപ്പും ഉണ്ടായിരിക്കണം.

# മരുഭൂമിയിലെ നീരുറവ

## ധനസഹായ അപേക്ഷാഫോറം

ഏതു തരത്തിലുള്ള സഹായത്തിന് അപേക്ഷിക്കുന്നു ..............................

പേര്:.............................................. വയസ്സ്: ..............................

വിദ്യാഭ്യാസ യോഗ്യത:.............................................. തൊഴിൽ: ..............................

മേൽവിലാസം (പിൻകോഡ് സഹിതം): ..............................

..............................

ഇടവക.............................................. ഭദ്രാസനം: ..............................

പ്രതിമാസ വരുമാനം:.............................. ഭൂസ്വത്ത് വിവരം: ..............................

ഇടവകയിലെ ആദ്ധ്യാത്മീക പ്രവർത്തനങ്ങളിൽ പങ്കെടുക്കുന്ന വിവരം: ..............................

ഇതിനു മുമ്പ് ഇവിടേക്ക് അപേക്ഷിച്ചിട്ടുണ്ടോ? ..............................

എപ്പോഴെങ്കിലും ഈ കോൺഗ്രിഗേഷനിൽ നിന്ന് എന്തെങ്കിലും സഹായം ലഭിച്ചിട്ടുണ്ടോ? ..............................

ഉണ്ടെങ്കിൽ:- വർഷം.................... എന്താവശ്യത്തിന്?.............................. എന്തു തുക ലഭിച്ചു? ..............................

ഇതേ ആവശ്യത്തിന് മറ്റു സ്ഥലങ്ങളിലേക്ക് അപേക്ഷ അയച്ചിട്ടുണ്ടോ?

ഉണ്ടെങ്കിൽ:- വർഷം.............................. എവിടേക്ക്..............................

കുടുംബാംഗങ്ങളുടെ/ആശ്രിതരുടെ പൂർണ്ണവിവരം:

| പേര് | അപേക്ഷകനുമായുള്ള ബന്ധം | വയസ്സ് | തൊഴിൽ | പ്രതിമാസ വരുമാനം |
|---|---|---|---|---|
| | | | | |
| | | | | |
| | | | | |
| | | | | |

പരിഗണനാർഹമായ മറ്റു പരാധീനതകൾ ഉണ്ടെങ്കിൽ അപേക്ഷയോടൊപ്പം എഴുതുക.

അപേക്ഷകന്റെ ഒപ്പ്: തീയതി..............................

എല്ലാ അപേക്ഷയോടൊപ്പവും ഇടവക വികാരിയുടെ ശുപാർശയും, ഒപ്പും, പേരും പൂർണ്ണമായും മേൽവിലാസവും, പള്ളിയുടെ സീലും ഉണ്ടായിരിക്കണം.

### അപേക്ഷകരുടെ ശ്രദ്ധയ്ക്ക്

1. മുകളിൽ ആവശ്യപ്പെട്ടിട്ടുള്ള വിവരങ്ങൾ പൂർണ്ണമായും സത്യസന്ധമായും എഴുതി, വേണ്ട രേഖകളും, ശുപാർശയും സഹിതം സാധാരണ തപാലിൽ **"STOC Office, Basil Jubilee Centre, Bathani Aramana, Tiruvalla, Kerala. - PIN-689 101".** എന്ന വിലാസത്തിൽ മാത്രം അയയ്ക്കുക. അല്ലാതെ ലഭിക്കുന്ന അപേക്ഷകൾ പരിഗണിക്കുന്നതല്ല. അപേക്ഷകന്റെ പൂർണ്ണമായ മേൽവിലാസവും, പിൻകോഡും എഴുതുവാൻ മറക്കരുത്. അപൂർണ്ണമായതും, ആവശ്യപ്പെട്ട രേഖകൾ ഇല്ലാത്തതുമായ അപേക്ഷകൾ പരിഗണിക്കുന്നതല്ല.
2. വിധവകൾ, അംഗവൈകല്യം സംഭവിച്ചവർ, മാരകരോഗങ്ങൾ ബാധിച്ചവർ, ഇടവകയിലെ ആദ്ധ്യാത്മീക സംഘടനകളിൽ പ്രവർത്തിക്കുന്നവർ എന്നിവർക്ക് പ്രത്യേക പരിഗണന നൽകുന്നതാണ്. വിവാഹ ധനസഹായത്തിനും, ജീവസന്ധാരണ ധനസഹായത്തിനും ഒരു ഇടവകയിൽ നിന്നും ഒന്നിൽ കൂടുതൽ അപേക്ഷകൾ പരിഗണിക്കുന്നതല്ല.
3. കൂടുതൽ പരിഗണനാർഹമായവ മാത്രം തെരഞ്ഞെടുത്ത് സഹായം എത്തിക്കുന്നതാണ്.

മാനേജിംഗ് കമ്മറ്റി

19-02-2002

